THE
# CHURCH WEEKLY

വാല്യം 17 | 1962 ഫെബ്രുവരി 11 | ലക്കം 6

**THOUGHT FOR THE WEEK**

It is the Lord's order, that, in whatever way He is pleased to make us His stewards, whether as to temporal or spiritual things, if we are indeed acting as *stewards* and not as *owners*,. He will make us stewards over *more*.

—George Muller.

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ഫെബ്രു. 11 ആശുപത്രി ഞായറാഴ്ച (ദനഹായ്ക്കു ശേഷം 6-ാം ഞായറാഴ്ച)
12 മൂന്നുനോമ്പാരംഭം
14 മാർ യോനാൻ നിബിയ, മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ ഓർമ്മ (മഞ്ഞനിക്കര)
15 മൂന്നു നോമ്പു വീടൽ
18 കൊഹനെ ഞായറാഴ്ച

## വരിസംഖ്യ

| | ക. | ന.പ. |
|---|---|---|
| വർഷത്തേക്കു് | 6 | |
| ...സത്തേക്കു് | 3 | |
| ...തി | | 13 |
| ...യ്ക്കു വെളിയിൽ | 8 | |

...മാനേജർ, ചർച്ചുവീക്കിലി, കോട്ടയം.

# കത്തോലിക്ക ബിഷപ്പന്മാരുടെ ഉൽബോധനം

കേരളത്തിലെ കത്തോലിക്ക സഭയിൽപ്പെട്ട എല്ലാ മെത്രാപ്പോലീത്താ തിരുമേനിമാരും ചേർന്നു പുറപ്പെടുവിച്ചിരിക്കുന്ന ഇടയലേഖനം പല ദിനപ്പത്രങ്ങളിലും പ്രസിദ്ധീകൃതമായിട്ടുണ്ടു്. വളരെ ഉത്തരവാദിത്വബോധത്തോടുകൂടി നിർവ്വഹിക്കപ്പെടേണ്ട ഒരു പ്രധാന കർത്തവ്യത്തിലേക്കു കത്തോലിക്ക സഭാംഗങ്ങളുടെ ശ്രദ്ധ ക്ഷണിക്കുന്ന ഒന്നാണു് ആ ഇടയലേഖനം. കത്തോലിക്ക സഭാംഗങ്ങൾ തന്നെയല്ല, ഇതര ക്രൈസ്തവസഭാംഗങ്ങളും ക്രൈസ്തവേതര സമുദായങ്ങളും സശ്രദ്ധം മനസ്സിലാക്കി പ്രവർത്തിക്കേണ്ട കാര്യങ്ങളാണു തിരുമേനിമാർ ആ ഇടയലേഖനത്തിൽ പ്രതിപാദിച്ചിരിക്കുന്നതു്.

ഇൻഡ്യയിലെ മൂന്നാമത്തെ പൊതുതെരഞ്ഞെടുപ്പു് രണ്ടുമൂന്നു് ആഴ്ചകൾക്കകം എല്ലാ സംസ്ഥാനങ്ങളിലും നടക്കും. ആഫ്റിക്കയിലും ഏഷ്യയിലും പല പുതിയ രാഷ്ട്രങ്ങൾ രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം സ്വതന്ത്രരാജ്യങ്ങളുടെ നിരയിൽ സ്ഥാനം പിടിച്ചിട്ടുണ്ടു്. എന്നാൽ പല തരത്തിലുള്ള ആഭ്യന്തരമായ അസ്വസ്ഥതകൾക്കും, അനിശ്ചിതാവസ്ഥയ്ക്കും വിധേയമായിരിക്കയാണു് അവയിൽ മിക്ക രാജ്യങ്ങളും. ഇൻഡ്യ ആകട്ടെ കഴിഞ്ഞ പതിന്നാലു വർഷങ്ങൾ ഒരു ജനാധിപത്യ റിപ്പബ്ളിക് എന്ന സമുന്നതമായ നില പാലിച്ചുകൊണ്ടു പോരികയാണു്. സ്വതന്ത്രമായ തെരഞ്ഞെടുപ്പും സംഘടനാസ്വാതന്ത്ര്യങ്ങളും, വ്യക്തിസ്വാതന്ത്ര്യങ്ങളും, ബ്രിട്ടനിലും, അമേരിക്കയിലും കാനഡായിലും, ആസ്ട്രേലിയായിലും എത്രമാത്രമുണ്ടോ അത്രയും തന്നെ ഇൻഡ്യയിലെ പൗരജനങ്ങൾ ഇതുവരെ അനുഭവിച്ചുപോരികയാണു്. ആ മഹത്തായ ചരിത്രം ഇൻഡ്യയ്ക്കു ഇതുവരെ അഭിമാനിക്കാൻ കഴിഞ്ഞതു് നമ്മുടെ രാഷ്ട്രപിതാവായ മഹാത്മജിയുടെ സമുന്നതമായ ആദർശങ്ങൾ നിലനിറുത്താൻ അദ്ദേഹത്തിന്റെ സഹപ്രവർത്തകരായിരുന്ന നേതാക്കന്മാർ വിശ്വസ്തതയോടുകൂടി പരിശ്രമിച്ചതുകൊണ്ടാണു്. മഹാനായ ഒരു പ്രധാന മന്ത്രിയെ ഈശ്വരൻ പ്രദാനം ചെയ്തതും ഇൻഡ്യയുടെ മഹാഭാഗ്യമായി കരുതേണ്ടതാണു്. രണ്ടു പൊതുതിരഞ്ഞെടുപ്പുകൾ ഇൻഡ്യയിൽ വിജയകരമായി നടത്തിയതു്, നിരക്ഷരകുക്ഷികളായി ലക്ഷക്കണക്കിനു പൗരന്മാർ വസിക്കുന്ന ഇൻഡ്യയിലാണെന്നോർക്കണം. അഭ്യസ്തവിദ്യരും ജനാധിപത്യപാരമ്പര്യങ്ങളിൽ പരിചയിച്ചവരുമായ പാശ്ചാത്യ ജനാധിപത്യ രാഷ്ട്രങ്ങളിലെ ജനങ്ങൾ നടത്തിപ്പോരുന്ന തിരഞ്ഞെടുപ്പുകളുടെ രീതിയിൽത്തന്നെ രണ്ടു പൊതുതെരഞ്ഞെടുപ്പുകൾ നടത്താൻ നമുക്കു സാധിച്ചതു് അഭിമാനകരമായ ഒരു നേട്ടം തന്നെയാണു്. മൂന്നാമത്തേതും ഇതേ രൂപത്തിൽ തന്നെ വിജയകരമായി നടക്കുമെന്നുള്ളതിനെപ്പററി ആശങ്ക ആർക്കും ഉണ്ടായിരിക്കയില്ല. എന്തുകൊണ്ടാണു് ആ ധൈര്യം ഇൻഡ്യൻജനതയ്ക്കുള്ളതെന്നു് ശാന്തമായി ആലോചിക്കേണ്ടതാണു്. രാജേന്ദ്ര ബാബുജി, ഡോക്ടർ രാധാകൃഷ്ണൻ, പണ്ഡിററു് ജവഹർലാൽ നെഹ്രു തുടങ്ങിയ മഹാത്മാക്കൾ നേതൃത്വം വഹിക്കുന്ന കോൺഗ്രസ് പാർട്ടിയുടെ ശക്തിയും സ്വാധീനങ്ങളും ഡെമോക്രസിയുടെ വിജയത്തിനും നിലനില്പിനും വേണ്ടിയാണു് വിനിയോഗിക്കപ്പെ

തെന്നുള്ളതാണ് ഇൻഡ്യൻ ജനതയുടെ ആത്മധൈര്യത്തിനുള്ള അടിസ്ഥാനം.

ഇൻഡ്യൻ ജനത ഇതുവരെ രുചിക്കുകയും അനുഭവിക്കുകയും ചെയ്ത സ്വാതന്ത്ര്യങ്ങൾ അപകടത്തിലാക്കുന്ന ഏതെങ്കിലും ഒരു സംഘടന ഇൻഡ്യയിൽ പ്രവർത്തിക്കുന്നുണ്ടോ? ആ സംഘടന ശക്തി പ്രാപിച്ചാൽ ഇൻഡ്യയ്ക്കു നേരിടുന്ന ആപത്തെന്താണ്? ഇൻഡ്യയ്ക്കു തന്നെയല്ല, ഇൻഡ്യയെ മാതൃകയായി സ്വീകരിക്കുന്ന ലോകത്തിലെ പുതിയ സ്വതന്ത്രരാഷ്ട്രങ്ങളുടെ നില പിന്നീടെന്തായിരിക്കും? ഇങ്ങനെയെല്ലാം ചിന്തിക്കുന്നവർ, കത്തോലിക്കാ സഭയിലെ തിരുമേനിമാർ ചെയ്തിരിക്കുന്ന സന്ദർഭോചിതമായ ഉൽബോധനങ്ങൾക്കു സമർഹമായ ഗൗരവം നൽകി ചിന്തിക്കുമെന്നുള്ളതിൽ ഞങ്ങൾക്കു സംശയം തോന്നുന്നില്ല.

ഇൻഡ്യ ഒരു പരീക്ഷണദശയിൽ കൂടി കടന്നുപോകുകയാണ്. ഇൻഡ്യയുടെ ഭാഗ്യാതിരേകംകൊണ്ടു സിദ്ധിച്ച നേതൃസംഘത്തിന്റെ സേവനമാഹാത്മ്യം മുഴുവനായി വിനിയോഗിക്കുവാൻ ഇൻഡ്യയ്ക്കു കഴിയണം.

ജവഹരിലാൽജിയുടെ നേതൃത്വമുള്ള കോൺഗ്രസ്സ് പാർട്ടിക്കു ഇൻഡ്യയ്ക്കു നൽകാൻ കഴിയുന്ന സേവനങ്ങൾ ഇനിയും അത്യാവശ്യമില്ലെന്നു കരുതാൻ അനുവദിക്കുന്ന തരത്തിലുള്ള പുരോഗതി ഇൻഡ്യ പ്രാപിച്ചുകഴിഞ്ഞിട്ടില്ല. മറ്റൊരു പാർട്ടി, കോൺഗ്രസ്സിൽനിന്നു അധികാരം ഏറ്റുവാങ്ങാനുള്ള പ്രാപ്തിയും നിലയും ശക്തിയും ഇതുവരെ പ്രകടിപ്പിച്ചിട്ടില്ല. അജ്ഞതയും ദാരിദ്ര്യവും ഇൻഡ്യയിൽനിന്നു നിർമ്മാർജ്ജനം ചെയ്യാൻ ഭഗീരഥപ്രയത്നം ചെയ്യുന്ന കോൺഗ്രസ്സ് പാർട്ടിയിൽനിന്ന് അധികാരം പിടിച്ചുവാങ്ങാൻശ്രമിക്കുന്നത് അജ്ഞതയും ദാരിദ്ര്യവും ചൂഷണം ചെയ്ത് അവയുടെ മുതലെടുക്കുന്ന കമ്മ്യൂണിസ്റ്റ്പാർട്ടിയാണ്. ദൈവമില്ല, ധർമ്മബോധം ആവശ്യമില്ല എന്നെല്ലാം ചിന്തിക്കുകയും പഠിപ്പിക്കുകയുംചെയ്യുന്ന ഒരുപാർട്ടിയെന്നുള്ളതു മാത്രംമതി കമ്മ്യൂണിസ്റ്റ് പാർട്ടിക്കു ദൈവവിശ്വാസമുള്ളവരുടെ വോട്ടു നൽകാതിരിക്കുന്നതിന്. ഇവ തന്നെയല്ല, അഭിപ്രായസ്വാതന്ത്ര്യം, സംഘടനാസ്വാതന്ത്ര്യം, മതസ്വാതന്ത്ര്യം, ചിന്താസ്വാതന്ത്ര്യം, പ്രചരണസ്വാതന്ത്ര്യം എന്നിങ്ങനെ ചിന്തിക്കുന്ന മനുഷ്യൻ വിലമതിക്കുന്ന എല്ലാ സ്വാതന്ത്ര്യങ്ങളും നഷ്ടപ്പെടുത്തുമെന്നു സംശയലേശമെന്യേ കമ്മ്യൂണിസ്റ്റ് പാർട്ടിയെപ്പറ്റി നിശ്ചയമായി പറയാം. എന്നിരുന്നാലും ചില താൽക്കാലികമായ ക്ഷോഭത്തിന്റെയോ ചിന്താക്കുഴപ്പത്തിന്റെയോ ഫലമായി ദൈവവിശ്വാസികൾ നിരീശ്വരകമ്മ്യൂണിസ്റ്റുകൾക്കു വോട്ടു നൽകുവാൻ ഒരുമ്പെടുന്നതു ഒരുവക ഭ്രാന്തായിട്ടു മാത്രമേ മനസ്സിലാക്കുവാൻ കഴിയൂ. അങ്ങനെയുള്ളവരെ ചിന്തിപ്പിക്കുവാനും നേർവഴിയിലേക്കു തിരിച്ചുവിടുവാനും സഹായിക്കുന്ന ഒന്നാണു കത്തോലിക്കാ ബിഷപ്പന്മാരുടെ ഇടയലേഖനം.

പുരോഹിതന്മാരും മതാദ്ധ്യക്ഷന്മാരും രാഷ്ട്രീയത്തിൽ പ്രവേശിക്കാതിരിക്കുകയാണു വേണ്ടതെന്നു ഒരഭിപ്രായഗതിയുണ്ട്. ഒരു പരിധിവരെ ഈ സിദ്ധാന്തം സ്വീകാര്യമാണ്. തിരഞ്ഞെടുപ്പിനു സ്ഥാനാർത്ഥികളായി നിൽക്കുക, മന്ത്രിസഭയിൽ കയറാൻ നോക്കുക. അധികാരം പിടിച്ചെടുക്കാൻ ശ്രമിക്കുക മുതലായവയിൽ നിന്ന് അവർ ഒഴിഞ്ഞുനിൽക്കേണ്ടതാണ്. എന്നാൽ വോട്ടിംഗ് സംബന്ധിച്ച ചുമതലകൾ ശരിയായി നിർവഹിക്കുന്നതിനുള്ള ധാർമ്മികമായ ഉൽബോധനം ജനങ്ങൾക്കു നൽകുന്നതു തനി രാഷ്ട്രീയമായ ഒരു പ്രവർത്തനമെന്ന നിലയിൽ പരിഗണിക്കുന്നതിൽ അർത്ഥമില്ല. പ്രത്യേകിച്ച്, രാഷ്ട്രീയമെന്ന പേരിൽ നിർമ്മതത്വവും നിരീശ്വരത്വവും പ്രചരിപ്പിക്കുകയുംഅധികാരംലഭിച്ചാൽ അവ ജനങ്ങളുടെമേൽ അടിച്ചേല്പിക്കുകയും ചെയ്യുന്ന സാദ്ധ്യത മുമ്പിൽ കണ്ടുകൊണ്ടു പുരോഹിതന്മാർ മൗനമവലംബിക്കുന്നതു ശരിയായിരിക്കുമോ? കമ്മ്യൂണിസം തനി രാഷ്ട്രീയം മാത്രമാണെന്നു ചിന്തിക്കുന്നതു ശരിയല്ല. മതവൈരുദ്ധ്യംകൂടി അ തിൽ കലർന്നിട്ടുണ്ട്. അ നെയുള്ള ഒരു മതവിരുദ്ധ സ്ഥാനം രാഷ്ട്രീയവേഷമണി നടക്കുന്നതുകൊണ്ടു് അതിനെപ്പ മതാദ്ധ്യക്ഷന്മാർ മൗനമവലം ക്കുന്നതു ശരിയായിരിക്കയില്ലെ ള്ള പരമബോദ്ധ്യമാണ് ഈ യലേഖനത്തിനു തിരുമേനി പ്രേരിപ്പിച്ചതെന്നു ഞങ്ങൾ ചാരിക്കുന്നു.

———

# ചൊറിച്ചിലിനുള്ള ഹേതു

ഡോക്ടർ സാമുവൽ എം. ഫീൻബർഗ്ഗ്. എം. ഡി.

ചൊറിച്ചിൽ ഒരു രോഗമല്ല—ഏതോ കുഴപ്പമുണ്ടെന്നുള്ളതിന്റെ ഒരടയാളം മാത്രമാകുന്നു. ത്വക്കിന്റെ മേലത്തെ അട്ടക്കിലുള്ള നാഡിയുടെ അറ്റങ്ങൾക്ക് എരിച്ചിലുണ്ടാകുന്നതാണ് അതിനുള്ളഹേതു.

ചൊറിച്ചിലുണ്ടാകുമ്പോൾ നിങ്ങൾ അവിടം മാന്തുവാനാരംഭിക്കും. അങ്ങനെ മാന്തുന്നതായാൽ ത്വക്കിനു കേടു സംഭവിച്ചു രോഗമുളവാകുന്നതാണ്. അതുകൊണ്ട് ചൊറിച്ചിലിനുള്ള കാരണം കണ്ടുപിടിക്കുകയാണ് അവശ്യം വേണ്ടതു്. ത്വക്കിന്റെ ഉപരിതലത്തിലെ നാഡിയഗ്രങ്ങൾക്ക് എരിച്ചിലുണ്ടാകുന്നതത്രെ ചൊറിച്ചിലിനുള്ള കാരണം. വേറെയും അനവധി കാരണങ്ങളുണ്ടായിരിക്കാം.

ചില സ്ഥിതിഗതികൾ പ്രത്യക്ഷമായ ത്വക്കുമാറ്റങ്ങൾ ഉളവാക്കുകയും മറ്റു ചിലതു് അങ്ങനെ ഉളവാക്കാതിരിക്കുകയും ചെയ്യുന്നു. ത്വക്കിൽ പ്രത്യക്ഷമായ മാറ്റങ്ങൾ ഉളവാക്കുന്നവയിൽ ചിലതു് അല്ലർജി സംബന്ധമായ ത്വഗ്രോഗങ്ങളത്രെ. ചൊറിഞ്ഞു പൊള്ളുകയാണ് സാധാരണ കണ്ടുവരുന്ന ഇനം. തൊലിപ്പുറത്തുണ്ടാകുന്നവയാണ് ചൊറിച്ചിലുള്ളതു്. ആഴമേറിയ ടിഷ്യുക്കളിലുണ്ടാകുന്നവയ്ക്ക് ചൊറിച്ചിൽ ഉണ്ടാകാറില്ല. ചൊറിഞ്ഞു തടിക്കുന്നതു് എല്ലാം തന്നെയും അല്ലർജി സംബന്ധമായിരിക്കണമെന്നില്ല.

കുഞ്ഞുങ്ങൾക്ക് കൈകാലുകളുടെ മടക്കുകളിലും മുഖത്തും മാറുമുണ്ടാകുന്ന കരപ്പന് കഠിന ചൊറിച്ചിലുണ്ടായിരിക്കുന്നതും പ്രായം ചെന്നാൽപോലും അതു് വിട്ടുമാറാത്തതുമത്രെ.

ആസ്പറിൻ, ജ്വരനിവാരണ ഔഷധങ്ങൾ, സൾഫാ ഔഷധങ്ങൾ, പെനിസിലിൻ ആദിയായ

ഷധങ്ങൾ സംബന്ധമായിട്ടുണ്ടാ ന്ന അല്ലർജിയിൽ നിന്നു് വിവിധതരം പൊള്ളലുകൾ ഉണ്ടാകുന്നതാണു്. ഒരു സ്ഥലത്തുതന്നെ തടിച്ചുപൊള്ളുകയാണെങ്കിൽ അതിനുള്ള കാരണം ഫിനോൾഫ്തലീൻ (phenolphthalein). വേദനകൊല്ലി,സൾഫ ഔഷധങ്ങൾ, ബാർബിററ്യൂറേററുകൾ(barbiturates) മുതലായ അല്ലർജി ഔഷധങ്ങൾ ഉപയോഗിക്കുന്നതത്രെ. വട്ടച്ചൊറി,വളംകടി. ജിംചൊറി മുതലായ ഫങ്കസ് രോഗങ്ങളുളവാക്കുന്ന വസ്തുവിനോടുള്ള അല്ലർജി മൂലം കൈകളുടെ തൊലിയിലും ശരീരത്തിന്റെ ഇതരഭാഗങ്ങളിലും ചുട്ടച്ചിലുള്ള ചർമ്മരോഗങ്ങളുണ്ടാകുന്നു. ഉണിലിൽ ഫങ്കസ് കണ്ടില്ലെന്നു വരികിലും രോഗാണു രോഗബാധിതസ്ഥലത്തുനിന്നുള്ള രക്തം വലിച്ചെടുക്കുന്നതാണു്. അത്തരം അല്ലർജി സംബന്ധമായ ത്വക്കിന്റെ സ്ഥിതിയെപ്പററി വിദഗ്ധനായ ഒരു ഡോക്ടർ ശരിയായ പരിശോധന നടത്തുന്നതാകയാൽ രോഗഹേതു കണ്ടുപിടിപ്പാൻ കഴിയും.

ത്വക്കിനു് കഠിനമായ ചൊറിച്ചിലുണ്ടാകുന്ന മറെറാരിനം വീക്കമുണ്ടു്. അതുണ്ടാകുന്നതു് സ്പർശനസംബന്ധമായ അല്ലർജിയുടെ ഫലമായത്രെ. ചർമ്മവീക്കമുളവാക്കുന്ന പലതരം ചെടികളും മരങ്ങളും നമ്മുടെ നാട്ടിൽ കാണാം. അവ ചൊറുതണം, കൊട്ടത്തുവ, പീതപർണ്ണി, ചേരു് എന്നിവയാണു്. കൂടാതെ ചായം, നിക്കൽ വർണ്ണോല്പന്നങ്ങൾ, രസക്കൂട്ടുകൾ, സൾഫാ, പുറമെ ഉപയോഗിക്കുവാനുള്ള പെനിസിലിൻ ഔഷധങ്ങൾ, റബർ, പ്ളാസ്റ്റിക്കുകൾ, ചെഞ്ചല്യങ്ങൾ എന്നിവയും അത്തരം അല്ലർജി ഉളവാക്കുന്നവയാണു്.

സ്പർശനത്താൽ ത്വക്കിലുള്ള വീക്കം ആസിഡുകൾ, ആൾക്കലീസ് എണ്ണകൾ, ഗാസൊലിൻ എന്നീ രാസവസ്തുക്കൾ സ്പർശിക്കകാരണ താലും ത്വക്കിനു് വീക്കമുളവായി യെന്നു വരാം. ഇവ സ്വഭാവത്തിൽ ല്ലർജിയുളവാക്കുന്നവയല്ലാത്തതി ാൽ അവയിൽ നിന്നുണ്ടാകുന്ന ാറിച്ചിൽ അല്ലർജി ഉളവാക്കു വയോളം തന്നെ ഗുരുതരമായി ുന്നതല്ല.

ലപ്പോൾ തിണർപ്പാണെന്നു രിക്കുന്നവ പൊങ്ങൻപനി മാറിയെന്നു വരാം. അപ്പൊഴൊക്കെയും ചൊറിച്ചിലും അനുഭവപ്പെടുന്നതായിരിക്കും.

മണ്ണനും അതുപോലെ തന്നെ വിവിധഘട്ടങ്ങളിൽ ചൊറിച്ചിലുളവാക്കുന്നതാണു്. ചർമ്മത്തിനു് ഏതെങ്കിലും മുറിവോ വീക്കമോ ബാധിച്ചിട്ടുണ്ടെന്നു വരികിൽ രോഗശമനാവസരത്തിൽ ചൊറിച്ചിലുണ്ടായിരിയ്ക്കാവുന്നതത്രെ. സുഖമായിവരുന്ന മുറിവിൽ നിന്നും, ശസ്ത്രക്രിയയിൽ നിന്നുണ്ടായിട്ടുള്ള വട്ടവിൽ നിന്നും, ചൂടാധിക്യത്തിൽ നിന്നും, ശീതാധിക്യത്തിൽ നിന്നും ചൊറിച്ചിൽ ബാധിച്ചുവെന്നുവരാം.

ശൈത്യകാലങ്ങളിൽ പലക്കും പ്രത്യേകിച്ച കൈകാലുകൾക്കു് ചൊറിച്ചിലുണ്ടാകാറുണ്ടു്. അത്തരം ചൊറിച്ചിലുകൾ വീർത്തു തടിക്കുക സാധാരണയല്ല. അങ്ങനെയുള്ള ചൊറിച്ചിലിനു കാരണം ത്വക്കിനു് ആവശ്യമുള്ളിടത്തോളം ഈർപ്പമില്ലായ്മയത്രെ. കാരം (Soda)അധികമുള്ള സോപ്പു തേച്ചു് കുളിച്ചിരുന്നാലും ചിലപ്പോൾ ചൊറിച്ചിലുണ്ടായിയെന്നു വരാം.

പുറമെ ഉണിലുകളൊന്നുമില്ലാതെ തന്നെ തുടരെ ചൊറിച്ചിലുണ്ടെന്നു വരികിൽ അതു് ശരീരത്തിനുള്ളിൽ ബാധിച്ചിട്ടുള്ള ഗുരുതരമായ ഏതെങ്കിലും രോഗത്തിന്റെയോ ചില വിഷസങ്കലനത്തിന്റെയോ അനന്തരഫലമാണെന്നുവേണം വിചാരിപ്പാൻ. പ്രമേഹം ബാധിച്ചിട്ടുണ്ടെന്നു വരികിലും ചൊറിച്ചിലുണ്ടാകുന്നതാണു്. രക്തത്തിലും മൂത്രത്തിലും പഞ്ചസാരയുണ്ടോയെന്നുള്ള പരിശോധന രോഗം നിർണ്ണയിപ്പാൻ സഹായിക്കും.

ചൊറിച്ചിലുണ്ടാക്കുന്നതായി രോഗിക്കു് സ്പഷ്ടമായി അറിയാവുന്ന ഒരു രോഗം മഞ്ഞപ്പിത്തമത്രെ. പ്രസ്തുത രോഗത്തിനുള്ള കാരണം പിത്തകോശരോഗമോ, രക്തനാശമോ അഥവാ ഗുരുതരമായ മറേറതെങ്കിലും രോഗമോ എന്നുള്ളതു് കണ്ടുപിടിക്കുന്നതു് മുഖ്യമായ കാര്യമത്രെ. ചിലപ്പോൾ മഞ്ഞക്കാമില ഇല്ലെങ്കിലും രക്തക്ഷയമുണ്ടായിരുന്നാൽ ചൊറിച്ചിലുണ്ടായിയെന്നു വരാം. രക്തദൂഷ്യം കൊണ്ടുണ്ടാകുന്ന പലതരം രോഗങ്ങൾക്കും ചൊറിച്ചിലുണ്ടായിരിക്കുന്നതാണു്. ചിലയിനം വൃക്കരോഗത്തിനും ചൊറിച്ചിലുണ്ടായിയെന്നു വരാം.

കൊതുകു്,എറുമ്പു്, കടന്നൽ മുതലായവയുടെ കടിയോ കുത്തോ ഏററാൽ ആ പ്രത്യേക സ്ഥലം ചൊറിഞ്ഞു തടിക്കുന്നതായിരിക്കും. പിറുക്കു്, മൂട്ട മുതലായവയുടെ കടിയേററാലും അപ്രകാരമുണ്ടാകുന്നതാണു്. ചില മത്സ്യങ്ങളുടെ സ്പർശനം ചൊറിച്ചിലുണ്ടാക്കും.

ചുണങ്ങു് ചൊറിച്ചിലുണ്ടാക്കുന്ന മറെറാരിനം ത്വഗ്രോഗമത്രെ. വീക്കവും ചെതിളും കണ്ടുവരുന്നതു് സാധാരണയായി കൈകാൽ മുട്ടുകളിലും കഴുത്തിലും തലയിലുമാകുന്നു. എണ്ണമയവും ചെതിളുള്ള ശിരോവല്കവും ത്വക്കമുണ്ടാകുന്നതു് സ്നേഹഗ്രന്ഥിയുടെ അമിതമായ പ്രവർത്തനം കൊണ്ടത്രെ. പ്രസ്തുത രോഗങ്ങൾക്കുണ്ടാകുന്ന ചൊറിച്ചിൽ സാധാരണയായി പരിമിതമായിരിക്കും. ഗുദത്തിനു ചുററും ചൊറിച്ചിലുണ്ടാകുവാൻ കാരണം ഫങ്കസ് രോഗം, കുടൽകൃമികൾ, ഭക്ഷണസംബന്ധമായ അല്ലർജി, നാഡികുഴപ്പം, അർശോരോഗം എന്നിവയിൽ ഏതെങ്കിലുമായിരിക്കും. ചിലപ്പോൾ വസ്ത്രത്തിന്റെ സമ്മർദ്ദം നിമിത്തമോ നഖാഗ്രം ശരീരത്തിൽ ഏററിട്ടോ ത്വക്കിൽ പോറലുകൾ ഉണ്ടാകാവുന്നതാണു്. ആ പോറലുകൾ ചൊറിച്ചിലുണ്ടാക്കുവാനുള്ള ഹേതു, ശരീരം ഉല്പാദിപ്പിക്കുന്നതായ ഹിസ്റ്റാമിൻ എന്ന വിഷദ്രവ്യമത്രെ.ശാരീരികമായി കുഴപ്പമൊന്നുമില്ലെങ്കിലും സ്നായുക്കളുടെ തകരാറുകൊണ്ടു് ചിലപ്പോൾ ചൊറിച്ചിലുണ്ടാകാവുന്നതാണു്.

രോഗകാരണം മനസ്സിലാക്കി ആൻറി ഹിസ്റ്റാമിനുകൾ, ക്രീമുകൾ.പുറമെ പുരട്ടുവാനുള്ള കോർട്ടിസോൺ ഔഷധങ്ങൾ എന്നിവ ഉപയോഗിച്ചോ അഥവാ മററുചില ചികിൽസകളാലോ ചൊറിച്ചിൽ ശമിപ്പിക്കാവുന്നതത്രെ. ജ്വരത്തെപ്പോലെ തന്നെ ചൊറിച്ചിലും ഒരു രോഗമല്ലെന്നും അതൊരു രോഗലക്ഷണം മാത്രമാണെന്നുമുള്ളതു് നാം ഗ്രഹിക്കേണ്ടമുഖ്യമായ ഒരു കാര്യമാമാകുന്നു. ചൊറിച്ചിലിനുള്ള കാരണം ഒരു പക്ഷേ നിസ്സാരമായതോ അഥവാ ഗുരുതരമായതൊ ആയിരിക്കാം. ഏതുകൊണ്ടും അതിനുള്ള കാരണം കണ്ടുപിടിക്കുന്നതു് നല്ലതാണു്. രോഗശമനം ഡോക്ടരുടെ രോഗനിർണ്ണയത്തെ ആശ്രയിച്ചിരിക്കും.

— ആരോഗ്യ ബോധിനി

# അനുരഞ്ജനശുശ്രൂഷ

2 കൊരിന്ത്യർ 4:1-6; 5:14-21

പൗലോസിന്റെ ലേഖനത്തിന്റെ ഈ ഭാഗത്തിൽ (3:1 മുതൽ 6:10 വരെ), യേശുക്രിസ്തുവിൽക്കൂടെ ദൈവം മനുഷ്യരുമായി ഉണ്ടാക്കിയ പുതിയ ഉടമ്പടിയുടെ ശുശ്രൂഷയെപ്പററി വിവരിക്കുന്നു. ആ ഉടമ്പടി, സഭയുടെ ശുശ്രൂഷയിൽക്കൂടി മനുഷ്യർക്ക് നൽകപ്പെടുന്നു; ആ ശുശ്രൂഷയിൽ പങ്കാളികളാകുന്നവർ ദൈവമഹത്വത്തിലും അങ്ങനെ അവന്റെ വെളിച്ചത്തിലും പങ്കാളികളാകുന്നു.

2 കൊരിന്ത്യർ 4:1-6 വായിക്കുക

2-6 വാക്യങ്ങളിൽ പരസ്പരം യോജിപ്പിക്കുന്ന ചിന്ത വെളിച്ചമാണ്. ഈ ആശയം വിവിധ വാക്യങ്ങളിൽ പ്രകടിപ്പിക്കപ്പെട്ടിരിക്കുന്നതു് ഏതു പ്രകാരത്തിലാണെന്നു് ഗ്രൂപ്പിനു് സ്വയം ചിന്തിച്ചു മനസ്സിലാക്കാമോ?

4-ാം വാക്യത്തിൽ, ചില ആളുകൾക്കു് വെളിച്ചം കാണാൻ സാദ്ധ്യമല്ലെന്നു് പൗലോസ് സൂചിപ്പിക്കുന്നു. അവർ ദൈവമഹത്വം യേശുക്രിസ്തുവിന്റെ കുരിശിൽ എന്തുകൊണ്ടു് കണ്ടറിയുന്നില്ല? യോഹ. 12:31-ം കൊലോസ്യർ 1:13-ം പാഠം 2, 5 ലെ വ്യാഖ്യാനവും തമ്മിൽ താരതമ്യപ്പെടുത്തുക.

5-ാം വാക്യത്തിൽ, മഹത്വത്തിന്റെ ഈ പുതിയ ഉടമ്പടിയുടെ ശുശ്രൂഷകരെപ്പററി "അടിമകൾ" എന്നു പറഞ്ഞിരിക്കുന്നു. ഇതു വെറും മര്യാദയല്ല, പിന്നെയോ അതു് "മഹത്വം" എന്നതിന്റെ അർത്ഥവുമായി ദൃഢമായി ബന്ധപ്പെട്ടിരിക്കുന്നു. ക്രിസ്തു സ്വയം താഴ്മപ്പെടുത്തുകയും നമുക്കുവേണ്ടി ഒരു അടിമ ആയിത്തീരുകയും ചെയ്തതിനാൽ ദൈവം തന്റെ മഹത്വം അവന്നു് നൽകി. (ഫിലി. 2:7-ം പാഠം 3-ലെ വിമർശനവും കാണുക. താൻ "ശുശ്രൂഷിക്കാൻ" വന്നു എന്നു് യേശു പറയുന്ന മർക്കോസ് 10:45-ം കാണുക.) അങ്ങനെ പുതിയ ഉടമ്പടിയുടെ ശുശ്രൂഷകന്മാർ ക്രിസ്തു ആയിരുന്നതുപോലെ ദാസന്മാരും അടിമകളും ആകുന്നു.

6-ാംവാക്യത്തിൽ, പഴയ സൃഷ്ടിയും പുതിയ സൃഷ്ടിയും തമ്മിലുള്ള ബന്ധം പൗലോസ്‌വ്യക്തമാക്കുന്നു. അദ്ദേഹം ഉല്പത്തി 1:3-നെപ്പററി പരാമർശിക്കുന്നു. "വെളിച്ചം ഉണ്ടാകട്ടെ എന്നു് ദൈവം കല്പിച്ചു." ആദിയിൽ ദൈവം തന്റെ വെളിച്ചം ഇരുട്ടിൽ പ്രകാശിക്കാൻ കല്പിച്ചതുപോലെ മനുഷ്യരുടെ ഹൃദയങ്ങളിലെ ഇരുട്ടിൽ പ്രകാശിക്കാൻ ക്രിസ്തുവിൽ തന്റെ പുതിയ വെളിച്ചം അവൻ നൽകി. അതിനാൽ ആറാം വാക്യം, ക്രിസ്തുവിൽ ദൈവവുമായുള്ള ഉററ കൂട്ടായ്മയിലൂടെ മുഴുവൻ ആളത്തത്തിനും പരിവർത്തനം ഉണ്ടാകുന്നതു് വിവരിക്കുന്നു. ഇവിടെ പൗലോസ് "നമ്മുടെ ഹൃദയങ്ങൾ" എന്നു പറയുമ്പോൾ അദ്ദേഹം "എന്റെ ഹൃദയം" എന്നു മാത്രമല്ല ഉദ്ദേശിക്കുന്നതു് എന്നു് മനസ്സിലാക്കേണ്ടതു് പ്രധാനപ്പെട്ട കാര്യമാണ്. ദൈവം ക്രിസ്തുവിന്റെ ജീവിതത്തിലും മരണത്തിലും പുനരുത്ഥാനത്തിലുംകൂടി നിവർത്തിച്ചതു് ഓരോ പുതിയ വ്യക്തിയിലും പ്രായോഗികമാക്കപ്പെടുന്ന അനുഭവം എല്ലാ ക്രിസ്ത്യാനികൾക്കുമുണ്ടു്. പൗലോസ് ആ അനുഭവത്തെപ്പററിയാണ് പരാമർശിക്കുന്നതു്. ആ അനുഭവം സ്നാനത്തോടുകൂടി ആരംഭിക്കുകയും സഭയിലെ വിശ്വാസ ജീവിതത്തിൽ തുടരുകയും ചെയ്യുന്നു. ക്രിസ്തു "ദൈവത്തിന്റെ പ്രതിരൂപ" മായിരിക്കുന്നതിനാലത്രെ (വാക്യം 4) ഈ പുതിയ സൃഷ്ടി സാദ്ധ്യമാകുന്നതു്. മനുഷ്യൻആദ്യം ദൈവത്തിന്റെ പ്രതിരൂപത്തിൽ സൃഷ്ടിക്കപ്പെട്ടു (ഉല്പത്തി 1:26). ഇപ്പോൾ ആ പ്രതിരൂപം ക്രിസ്തുവിൽ പൂർണ്ണമായി പുനരുദ്ധരിക്കപ്പെടുകയും വെളിപ്പെടുത്തപ്പെടുകയും ചെയ്തിരിക്കുന്നു. മനുഷ്യർ എന്തായിരിക്കണമെന്നാണ് ദൈവം ഉദ്ദേശിക്കുന്നതെന്നു് നാം അവനിൽ അറിയുന്നു (റോമർ 8:29-ം 1 കോരി. 15:47-49-ം കാണുക).

2 കോരി. 5:14-21 വായിക്കുക.

14-21 വാക്യങ്ങൾ നിരപ്പിന്റെ ശുശ്രൂഷയെപ്പററി പ്രതിപാദിക്കുന്നു: ലോകത്തിനുവേണ്ടി ക്രിസ്തുവിൽ ദൈവത്തിന്റെ പ്രവർത്തനത്തോടുകൂടി അതു് ആരംഭിക്കുന്നു. ഈ ശുശ്രൂഷ ഇപ്പോൾ നമുക്കു് എങ്ങനെ വന്നുചേരുന്നു എന്നു് ഈ വേദഭാഗം വ്യക്തമാക്കുന്നു.

വാക്യം 14: "എല്ലാവർക്കും വേണ്ടി ഒരുവൻ മരിച്ചു": ക്രിസ്തുവിന്റെ മരണം മനുഷ്യവർഗ്ഗം മുഴുവനെയും ബാധിക്കുന്നു, നാമെല്ലാവരും ക്രിസ്തുവിൽ "മൃതരാ"ണ് (കൊലോ. 3:3-നോടു് താരതമ്യപ്പെടുത്തുക)—ക്രിസ്തു മനുഷ്യവർഗ്ഗം മുഴുവനെയും തന്റെ മേൽ വഹിച്ചു. അവൻ നമ്മുടെ പാപം ഉൾപ്പെടെ, മനുഷ്യർ ആയിരിക്കുന്നതെല്ലാം തന്റെ മേൽ വഹിച്ചു. (താഴെ 21-ാം വാക്യത്തെപ്പററി പറയുന്ന ഭാഗം കാണുക.)

വാക്യം 16: "ജഡപ്രകാരം" (മാനുഷികവീക്ഷണ കോടിയിൽ നിന്നു്"—R.S.V.) ക്രിസ്തുവിനെപ്പററി "വസ്തുനിഷ്ഠമോ", "കേവലം ചരിത്രപരമോ", "പുറത്തുനിന്നുള്ള ഒരുവന്റെയോ" ആയ വീക്ഷണം തികച്ചും അപര്യാപ്തമാണെന്നു് പൗലോസ് വാദിക്കുന്നു. വിശ്വാസത്തിന്റെ കണ്ണിനു മാത്രമേ, നസ്രേത്തുകാരനായ യേശുവിന്റെ ക്രൂശുമരണത്തിൽ ദൈവത്തിന്റെ ജ്ഞാനത്തിന്റെയും ശക്തിയുടെയും പരമമായ പ്രകാശം കാണ്മാൻ കഴിയൂ (1 കോരി. 1:25 കാണുക). ഈ ലേഖനത്തിൽ ഉടനീളം, ഉത്തമപുരുഷബഹുവചനമായ "നാം", പൗലോസിനെപ്പററി മാത്രം പരാമർശിക്കുന്നതായി വ്യാഖ്യാനിക്കാതിരിക്കാൻ ശ്രദ്ധിക്കണം. ശ്രദ്ധാർഹമായ വിധത്തിൽ അതിന്റെ അർത്ഥം വ്യത്യാസപ്പെടുന്നുണ്ടു്: ചിലപ്പോൾ "ശുശ്രൂഷകരായ ഞങ്ങൾ" (4:1 ലെപ്പോലെ) എന്നാണു് അതിനർത്ഥം; ചിലപ്പോൾ "ക്രിസ്ത്യാനികളായ ഞങ്ങൾ" (16-ാം വാക്യത്തിലെപ്പോലെ)—ചിലപ്പോൾക്രിസ്ത്യാനികളായ നമ്മൾ" 5:18-ാം വാക്യത്തിലെപ്പോലെ—"നമ്മെ നിരപ്പിച്ചവൻ"). പൗലോസ് ഒരേസമയം പുതിയ ഉടമ്പടിയുടെ ഒരു ശുശ്രൂഷകനും സഭയു ഒരംഗവും ഒരു മനുഷ്യനും ആ നുള്ള വസ്തുത ഇതു് പ്രതിബിംബ പ്പിക്കുന്നു. നിരപ്പിന്റെ ശുശ്രൂ എല്ലാ മൂന്നു വർഗ്ഗങ്ങളെയും ബാ ക്കുന്നു. അതുപോലെ യെശയ്യാ 49:-17-ൽ ദാസൻ ഒരു വ്യക യോ ഒരു സംഘമോ എന്നു് മാനിക്കാൻ പ്രയാസമാണ്.

വാക്യം 20: ഇവിടെ ആജ്ഞാപിക്കുന്നില്ല. പി സ്നേഹത്തിന്റെ നിർബ്ബന്ധ കൂടി അപേക്ഷിക്കുകയത്രെ

ചർച്ച

# വികലാംഗർക്കായി നാടൊട്ടുക്കു പ്രത്യേക ഫാക്ടറികൾ

ജയിംസ് ഡോഡ്

വികലാംഗരായ ആളുകളുടെ പുനരുദ്ധാരണത്തിൽ പ്രത്യേകം ശ്രദ്ധ പതിക്കണമെന്നും അടുത്ത മൂന്നു വർഷം അതിലേയ്ക്കു് അനന്യം യത്നിക്കണമെന്നും ക്രിസ്ത്യൻ മെഡിക്കൽ അസ്സോസ്യേഷൻ ഓഫ് ഇന്ത്യ അടുത്തയിട ഉൽബോധിപ്പിക്കുകയുണ്ടായി. ഇന്നു് (ഫെബ്രുവരി 11) ഇന്ത്യയൊട്ടുക്കു് ആചരിക്കപ്പെടുന്ന "ആശുപത്രി ഞായറാഴ്ച" സംബന്ധിച്ച യോഗങ്ങളിലും ആരാധനകളിലും ഇക്കാര്യം ഊന്നിപ്പറയുന്നതാണു്. വികലാംഗരായ അനേകമാളുകളെ വിദഗ്ദ്ധത്തൊഴിലാളികളായി പരിശീലിപ്പിച്ചെടുക്കുന്നതു സംബന്ധിച്ചു് ബ്രിട്ടനിൽ നടക്കുന്ന പ്രവർത്തനങ്ങളെപ്പററിയുള്ള ഈ ലേഖനം ഈ സന്ദർഭത്തിൽ പ്രയോജനപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു.

—പത്രാധിപർ.

അടുത്ത കാലത്തു് ബ്രിട്ടനിൽ പ്രസിദ്ധപ്പെടുത്തിയ ഒരു കമ്പനിയുടെ വാർഷികറിപ്പോർട്ടിൽ "വില്പനയിൽ 23 ശതമാനം വർദ്ധനയും ചുരുങ്ങിയ ചെലവിൽ ഉയന്ന കാര്യക്ഷമതയും തൊഴിലാളികളുടെ എണ്ണത്തിലും ശമ്പളത്തിലും വർദ്ധനവും" രേഖപ്പെടുത്തിയിരുന്നു. എന്നിരിക്കിലും കമ്പനി അതിൻെറ വരവിനെക്കാൾ 25,00,000 പവൻ (3.3 കോടി ക.) അധികം ചെലവാക്കിയിരുന്നെന്നും അതിനു് ഒരിക്കലും ലാഭമുണ്ടാക്കാൻ സാദ്ധ്യമല്ലെന്നുമാണു് പ്രസ്താവിച്ചിരുന്നതു്.

കടുത്ത മത്സരമുള്ള ഇന്നത്തെ ലോകത്തിൽ ഇങ്ങനെ പറയുന്നതിലെന്തെങ്കിലും അത്ഥമുണ്ടോ? ലണ്ടനിലെ റെംപ്ളോയി ലിമിററഡ് എന്ന കമ്പനി നടത്തുന്ന അനുഭവസമ്പന്നരായ വണിക്കുകൾക്കും സാങ്കേതിക വിദഗ്ദ്ധന്മാക്കും ബ്രിട്ടൻെറ നാനാഭാഗങ്ങളിലുമായി ചിന്നിച്ചിതറിക്കിടക്കുന്ന അതിൻെറ ഫാക്ടറികളുടെ മാനേജർമാക്കും ഇതിൻെറ അർത്ഥം മനസ്സിലാക്കാൻ കഴിയും. മരസാമാനങ്ങളും യാത്രസ്സഞ്ചികളും മുതൽ ഖനനോപകരണങ്ങളും ശസ്ത്രക്രിയോപകരണങ്ങളും വരെയുണ്ടാക്കുന്ന ഈ ഫാക്ടറികളിലെ 6358 വികലാംഗരായ തൊഴിലാളികൾക്കും അതിൻെറ രഹസ്യമറിയാം.

## വിജയമാനദണ്ഡം

ഉത്തരം ഒരൊററ വാചകത്തിൽ റിപ്പോർട്ടിൽ നൽകിയിട്ടുണ്ടു്. "കമ്പനിജോലിക്കു് നിയമിച്ചിരിക്കുന്ന പിഡിതരായ ജനങ്ങൾക്കു് സുഖവും ആത്മാഭിമാനവും വീണ്ടെടുക്കാൻ കഴിഞ്ഞിട്ടുള്ളതു് പരിഗണിക്കുമ്പോൾ—അതാണല്ലോ വിജയത്തിൻെറ യഥാർത്ഥ അളവുകോൽ—ചെലവു് നികന്നു കിട്ടുന്നു." കാരണം, 'റെംപ്ളോയി' എന്ന സ്ഥാപനം ഇല്ലായിരുന്നെങ്കിൽ ഈ അനേകായിരം കൈവേലക്കാരിൽ ചുരുക്കം ചിലർ മാത്രമേ പണിയെടുക്കുകയോ സമ്പാദിക്കുകയോ ചെയ്യുമായിരുന്നുള്ളു.

റെംപ്ളോയി ഒരു ധമ്മസ്ഥാപനമല്ല; കാര്യക്ഷമവും വളരെയധികം യന്ത്രവൽക്കരിക്കപ്പെട്ടതുമായ ഒരു വ്യാവസായികസങ്കീർണ്ണതയാണു്. ബ്രിട്ടനിലെയും പുറനാടുകളിലെയും പീടികകളിലെ ഒന്നാന്തരം സാധനങ്ങളോടു് അതിൻെറ ഉല്പന്നങ്ങൾ തുല്യാടിസ്ഥാനത്തിൽ മത്സരം നടത്തുന്നു. സ്കൂളുകൾ, ആസ്പത്രികൾ, തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ, ഗവണ്മെൻറു ഡിപ്പാർട്ടുമെൻറുകൾ എന്നിവയിൽനിന്നു് ഓർഡറുകൾ അതിലേയ്ക്കു് പ്രവഹിച്ചുകൊണ്ടിരിക്കുന്നു. തരം മെച്ചമായിരിക്കണമെന്നു നിർബന്ധമുള്ള വലിയ സ്ഥാപനങ്ങളെല്ലാം അതിൻെറ ഉല്പാദന സൗകര്യങ്ങളെയും വിദഗ്ദ്ധത്തൊഴിലാളികളെയും ഉപയോഗപ്പെടുത്തുന്നു. സ്വന്തം ഉല്പന്നങ്ങൾക്കു് അതിൻെറ വിപുലമായ പാക്കിങ്ങും വിതരണവും സൗകര്യങ്ങളുപയോഗിക്കുന്ന നിരവധി സ്ഥാപനങ്ങളുണ്ടു്.

കൈയുപയോഗിക്കാതെ തന്നെ വിശാലമായ ഒരു പുൽത്തകിടി നിരപ്പാക്കുന്ന 'മൊമാസ്റ്റർ' എന്ന പുൽച്ചെത്തു് യന്ത്രമാണു് അതിനു ലഭിച്ചിരിക്കുന്ന ഏററവും ഒടുവിലത്തെ ഓർഡറുകളിലൊന്നു്. 100 അടി വ്യാസത്തിലുള്ള പുല്ലു് ചെത്തി ശരിപ്പെടുത്താൻ ഈ യന്ത്രത്തിലുള്ള ഒരു നാഴികമണി സെററുചെയ്തു വച്ചാൽ മതി. ഈ മണി പുല്ലു മുഴുവൻ ചെത്തിക്കഴിയുമ്പോൾ യന്ത്രത്തെ നിറുത്തിക്കൊള്ളും.

## അവശരുടെ ആശാസങ്കേതം

മുമ്പു് 'ഡിസേബിൾഡ് പീപ്പിൾസ് കോർപ്പൊറേഷൻ' എന്നറിയപ്പെട്ടിരുന്ന 'റെംപ്ളോയി ലിമിററഡ്' 1945-ലെ ഒരു പാർലമെൻറു് ആക്ട്പ്രകാരം സ്ഥാപിതമായതാണു്. യുദ്ധം, അപകടം, രോ

---

ന്നതു് (വാക്യം 14 കാണുക). അതിനാൽ ക്രിസ്തുവിൽ ദൈവത്തിൻെറ വേല നിവ്വഹിക്കുന്ന ശുശ്രൂഷകന്മാർ ആജ്ഞാപിക്കുന്നില്ല, പിന്നെയോ അപേക്ഷിക്കുന്നു. കുരിശിൽ ദൈവത്തിൻെറ അത്ഭുതകരമായ പ്രവർത്തനംകൊണ്ടു് അധികാരത്തെയും ശക്തിയെയും കുറിച്ചുള്ള മാനുഷികാശയങ്ങളിൽ എങ്ങനെ വിപ്ളവം സൃഷ്ടിച്ചു എന്നു് കാണുക. ദൈവം അധികാരത്തിൻെറ ഇരിപ്പിടത്തിൽനിന്നു് സ്ഥാനത്യാഗം ചെയ്തിട്ടില്ല; എന്നാൽ അധികാരം പ്രയോഗിക്കേണ്ടതു് എങ്ങനെയെന്നതു സംബന്ധിച്ചു് നമ്മുടെ ആശയത്തെ പൂർണ്ണമായി തിരിച്ചുവിട്ടിട്ടുണ്ടു്.

വാക്യം 21: ദൈവം മനുഷ്യരുമായി തന്നെത്താൻ താദാത്മ്യപ്പെടുത്തുന്നതു് അധികരിച്ചു് വേദപുസ്തകത്തിലുള്ള ഏററവും തീക്ഷ്ണ പ്രസ്താവനയാണിതു്. ദൈവം സ്വയം പാപമുള്ളവനായിത്തീരാതെ, ക്രിസ്തുവിൽ പാപികളുടെ നിലയിലേക്കു് സങ്കല്പിക്കാവുന്നത്ര അടുത്തു് ചെന്നു (റോമ. 8:3-4 കാണുക).

ചോദ്യങ്ങൾ:

1. മനുഷ്യവർഗ്ഗം മുഴുവനും ക്രിസ്തുവിൽ മരിച്ചതു് ഏതർത്ഥത്തിലാണു്? (14-15 വാക്യങ്ങൾ കാണുക). അവൻെറ വരവു്, ഒരു പുതിയ സൃഷ്ടിയിൽ ഒട്ടും കുറയാത്ത ഒന്നായി നാം കാണേണ്ടതു് എന്തു കൊണ്ടാണു്? (4:6! 5:17 കാണുക).

2. സഭയിൽ ഇന്നു് നിരപ്പിൻെറ ശുശ്രൂഷ ആരു്, എങ്ങനെ നിവ്വഹിക്കുന്നു? ദൈവവുമായുള്ള നിരപ്പിൻെറ അർത്ഥമെന്താണു്?

3. സുവിശേഷഘോഷണവും നിരപ്പും തമ്മിലും (വാക്യം 20) നിരപ്പും സാമൂഹ്യ സാക്ഷ്യവും തമ്മിലുമുള്ള ബന്ധമെന്താണു്? നിങ്ങളുടെ സ്വന്ത സ്ഥലത്തു്, എവിടെയെല്ലാമാണു് നിരപ്പിൻെറ ശുശ്രൂഷ ഏററവുമധികം ആവശ്യമായിട്ടുള്ളതു്?

ം മുതലായവ നിമിത്തം ഒരു ചുരുങ്ങിയ കാലത്തേയ്ക്കെങ്കിലും ജോലിക്ക് നിയമിക്കാൻ കഴിയാത്ത അവശതക്കാർക്ക് വേണ്ടിയാണ് ഇതുണ്ടാക്കപ്പെട്ടത്. അവരിൽ പലരും വിദഗ്ദ്ധ ജോലിക്കാരായിരുന്നു. മററുള്ളവക്ക് ശരിയായ പരിശീലനം നൽകിയാൽ അങ്ങനെ മാററിയെടുക്കാനും കഴിയുമായിരുന്നു. അവശതയനുഭവിക്കുന്നവർക്ക് ചെയ്യാൻ കഴിയാത്തവിധത്തിലുള്ള ജോലിയോടും സാഹചര്യങ്ങളോടും കൂടിയ പ്രത്യേക ഫാക്ടറികളുണ്ടാക്കിയാൽ അടിയന്തിരമായ ഉല്പാദനാവശ്യങ്ങൾ കാര്യക്ഷമമായി നിറവേററാൻ കഴിയുമെന്ന് തൊഴിൽ വകുപ്പ് നിശ്ചയിച്ചു. അതേസമയത്ത് അലസരായി ശിഷ്ടജീവിതം നയിച്ചേക്കാവുന്ന അനേകായിരമാളുകളുടെ പൊതുവായ പുനഃസംവിധാനത്തിനും അവർക്ക് സാമാന്യമായ ഒരു ജീവിതനിലവാരമുണ്ടാക്കിക്കൊടുക്കുന്നതിനും ഇതു സഹായകമാവുകയും ചെയ്യും.

ഗവണ്മെൻറിൻെറ പിന്തുണയോടും തൊഴിൽവകുപ്പു നിയമിച്ച ഡയറക്ടർമാരോടും കൂടി ലാഭമുണ്ടാക്കാത്ത ഒരു കമ്പനി രൂപവൽക്കരിക്കപ്പെട്ടു. 1946—47—ൽ അതു് ആറു ഫാക്ടറികളിലായി 270 വികലാംഗരായ സ്ത്രീപുരുഷന്മാരെ ജോലിയിലെടുത്തു. ഒരു മഹത്തായ പരീക്ഷണമാണ് അതോടെയാരംഭിച്ചതു്. അതു വിജയിച്ചു. രണ്ടു കൊല്ലത്തിനുശേഷം 47 ഫാക്ടറികൾ സ്ഥാപിതമായി. അവശതയനുഭവിക്കുന്ന 2500—ൽ പരം തൊഴിലാളികൾ വിപണിയിലേക്ക് ഒന്നാന്തരം സാമാനങ്ങളുണ്ടാക്കിയിറക്കാൻ തുടങ്ങി. 1951—55—ൽ ഫാക്ടറികളുടെ എണ്ണം 91—ം ജോലിക്കാരുടേതു് 6000-ലധികവുമായി.

അക്കാലത്തേക്കാൾ ഇപ്പോൾ കാര്യക്ഷമത വളരെ വർദ്ധിച്ചിട്ടുണ്ട്. കൂടുതൽ പരിചിതമായ മേൽനോട്ടം, പ്രത്യേക ഫാക്ടറികളുടെ നിർമ്മാണം, വർദ്ധമാനമായ യന്ത്രവല്ക്കരണം, ഉയന്നതരം സാധനങ്ങൾക്കുവേണ്ടി ജനങ്ങളിൽനിന്നുണ്ടായ കൂടുതലാവശ്യം മുതലായവയാണ് അതിലേയ്ക്കു് ഭാഗികമായ കാരണങ്ങൾ.

ഇന്നു് വില്പന 16,00,000 പവനിൽ (2,13 കോടി ക.) നിന്നു് 50,00,000 പവനായി (6.67 കോടി ക.) വർദ്ധിച്ചിരിക്കുന്നു. ഇതു് ക്രമേണ വർദ്ധിക്കുകയാണ്. ആളൊന്നുക്കുള്ള ഉല്പാദനം വില കണക്കാക്കിയാൽ ഏഴിരട്ടി വർദ്ധിച്ചിട്ടുണ്ട്.

## വിടവു നികത്തുകഎളുപ്പമല്ല

ചെലവും വരവും തമ്മിലുള്ള വിടവ് ഒരിക്കലും നികത്തപ്പെട്ടിട്ടില്ല. പ്രത്യേകപ്രശ്നങ്ങളുംഉത്തരവാദിത്തങ്ങളുമുള്ള റെംപ്ളോയിയിൽ നിന്നു് ഒരു ഗവണ്മെൻറും അതു് പ്രതീക്ഷിക്കുന്നതുമല്ല. ഇപ്പോൾ തൊഴിൽവകുപ്പു നൽകിക്കൊണ്ടിരിക്കുന്ന വാർഷികഗ്രാൻറു് 26,00,000 പവനിൽ (3.46 കോടി ക.) അധികമുണ്ട്. അടുത്ത അഞ്ചുകൊല്ലക്കാലത്തിനിടയിൽ ഇതു് വീണ്ടും വർദ്ധിപ്പിക്കുന്നതാണ്. എങ്കിലും ലാഭമുണ്ടാക്കുകയെന്ന അസാദ്ധ്യമായ ലക്ഷ്യത്തിനടുത്തേയ്ക്കു റെംപ്ളോയി വളന്നുകൊണ്ടിരിക്കുന്നു. 1959—60-ൽ ഇദംപ്രഥമമായി അസംസ്കൃതവിഭവങ്ങളുടെ വിലയും വികലാംഗരായ തൊഴിലാളികൾക്കു് നൽകുന്ന വേതനവും വില്പനയിൽ താഴെയായിരുന്നു

അപ്പോൾ റെംപ്ളോയി ആക്ക്, എന്തെല്ലാമാണ് വിൽക്കുന്നതു്? 11 പ്രമുഖ ഇനങ്ങളിലായുള്ള സേവനങ്ങളും ചരക്കുകളുമാണവ. മരയുരുപ്പടികൾ, പലതരത്തിലുള്ള ഫിററിങ്ങുകൾ, മാതൃകകൾ, കിടക്കകൾ, വീട്ടുസാമാനങ്ങൾ, വിദ്യുച്ഛക്ത്യുപകരണങ്ങൾ തുകൽസാധനങ്ങൾ, പൂന്തോട്ടമുണ്ടാക്കാനുള്ള ആയുധങ്ങൾ തുടങ്ങിയ അതിൻെറ ഉല്പന്നങ്ങളിൽ 40 ശതമാനവും പൊതുജനങ്ങളാണ് വാങ്ങുന്നതു്. ഈയിടെയായി സ്ത്രീകളുടെ വസ്ത്രാലങ്കാരങ്ങളുണ്ടാക്കാനും അതു് തുടങ്ങിയിട്ടുണ്ട്. റെംപ്ളോയി സംവിധാനം ചെയ്യുകയും നിർമ്മിക്കുകയും ചെയ്യുന്ന ജമ്പറുകളും കാർഡിഗനുകളും കമ്പിളിനൂലിലുണ്ടാക്കിയ കുപ്പായങ്ങളും പത്രങ്ങളുടെ പ്രശംസയാർജ്ജിക്കുകയുണ്ടായി.

ഗവണ്മെൻറു ഡിപ്പാർട്ടുമെൻറുകൾക്കും വ്യവസായങ്ങൾക്കും വേണ്ടി നടത്തുന്ന കരാർ ജോലികളാണ് 30 ശതമാനം. റെംപ്ളോയിയുടെ ശേഷിച്ച ജോലി വ്യവസായങ്ങൾക്കു് നൽകുന്ന സേവനങ്ങളാണ്. പാക്കിങ്ങും കയററുമതിയും ഇക്കൂട്ടത്തിലുൾപ്പെടുന്നു. നിർമ്മാതാക്കൾക്കു് ഗണ്യമായ മൂലധനവും മൊത്തം ചെലവുകളും ലാഭപ്പെടുത്തിക്കൊടുക്കുന്ന ഈ ഏർപ്പാടു് റെംപ്ളോയിക്കു് തുടർച്ചയായ ജോലി നൽകുന്നു.

റെംപ്ളോയി ജോലിക്കാർക്ക് ശരിയായ മേൽനോട്ടവും പരിചരണവും ലഭിക്കുന്നുണ്ട്. അവർക്ക് വൈദ്യസൗകര്യങ്ങളും ചെയ്തുകൊടുത്തിരിക്കുന്നു. ഡിസ്ട്രിക്ടിലെ മററു തൊഴിലാളികളുടെ തോതിൽതന്നെ അവർക്കു് സമ്പാദിക്കാൻ കഴിയും. ആവശ്യമുള്ളപ്പോൾ ജോലിസമയം അവരുടെ സൗകര്യമനുസരിച്ചു് മാററിക്കൊടുക്കാറുണ്ട്. എങ്കിലും മനഃപൂർവ്വം അവരെ ഓമനിക്കാറില്ല. കാരണം,അവരുടെയാവശ്യം സ്വാതന്ത്ര്യമാണ്. (ബി. ഐ. എസ്.)

—0—

## ബാപ്ററിസ്ററുകാർ അറസ്ററിൽ

മതപരമായ പ്രക്ഷോഭണം നടത്തിയെന്ന ആരോപണം ചുമത്തി സോവിയററു പോലീസ് ഒരുസംഘം ബാപ്ററിസ്റ്റുകാരെ അറസ്റ്റുചെയ്തിട്ടുള്ളതായി പ്രവ്ദ റിപ്പോർട്ടു ചെയ്യുന്നു. ഇപ്പോൾ ഒരു മതവിരുദ്ധ മ്യൂസിയമായ ലനിൻഗ്രാഡ് കത്തീഡ്രലിൽ സമ്മേളിക്കുന്നതിനു് ബാപ്ററിസ്റ്റുകാർ അനുവാദമാവശ്യപ്പെട്ടുവെന്നും മ്യൂസിയം സന്ദർശിക്കുന്നവരെ മസ്തിഷ്ക്കപ്രക്ഷാളനത്തിനു വിധേയരാക്കണമെന്നതായിരുന്നു അവരുടെ ഉദ്ദേശമെന്നും ലനിൻഗ്രാഡിലെ ഫ്ളാററുകളിൽ സ്ഥാപിച്ചിട്ടുള്ള എഴുത്തുപെട്ടികളിൽ മതപരമായ ലഘുലേഖകൾ വിതരണം ചെയ്തതിനു് ഒരു ബാപ്ററിസ്റ്റു യുവതിയെ പിടികൂടിയെന്നും റിപ്പോർട്ടിൽ പറയുന്നു. ആ യുവതി മതപരമായ പ്രചരണം നടത്തുകയെന്ന കുററം ചെയ്തുവെന്ന് അവൾ ജോലിചെയ്യുന്ന ടെലിമെസ്സൽ ഫാക്ടറി ഏർപ്പെടുത്തിയ കോടതി വിധി പ്രസ്താവിച്ചിട്ടുണ്ട്. വേറെ രണ്ടു ബാപ്ററിസ്റ്റുകാരെപ്പററി അവരെ ജോലിക്ക് ഏർപ്പെടുത്തിയവരുടെ അടുത്ത റിപ്പോർട്ടു ചെയ്തിട്ടുമുണ്ട്.



ചർച്ച്

# നിമ്നോന്നത തലങ്ങളിൽ

എം. കുര്യൻ

"എനിക്ക് ഉടനടി മിഷ്യനറിയായി പോകണം"

"ധൃതി കൂട്ടരുത്," ജോർജ്ജേ! ശാന്തമായി കാത്തിരിക്കുക. പോകേണ്ട സമയത്തെപ്പററി വ്യക്തമായ സൂചന ലഭിക്കാതിരിക്കയില്ല."

"കാത്തിരിക്കാൻ നിവൃത്തിയില്ലാ. എത്രമാത്രം അടിയന്തിരമായ ഒരാവശ്യമാണ് മിഷ്യനറി പ്രവർത്തനം. ഇനിയും കാത്തിരിക്കുക ബുദ്ധിമോശമാകും."

"എങ്ങനെയാണതു തീരുമാനിക്കുക?"

"ഞാൻ നറുക്കിടാൻ പോകുന്നു."

ഹാലെയിലെ പക്വമതികളായ സുഹൃത്തുക്കളുടെ ഉപദേശങ്ങളെ ധിക്കരിച്ചുകൊണ്ട് അക്ഷമനായ ജോർജ് നറുക്കിടാൻ ഉദ്യമിച്ചു. മാത്രമല്ല, ഒരു റോയൽ റോട്ടറിയിൽ ഒരു ടിക്കററു വാങ്ങുകയും ചെയ്തു. ആ ടിക്കററിനു സമ്മാനം കിട്ടുന്നപക്ഷം, മിഷ്യനറിയായി ഉടനെ പോകണമെന്നാണു ദൈവഹിതമെന്ന് ജോർജ് തീരുമാനിച്ചു. നറുക്കെടുപ്പിൽ ഒരു ചെറിയ സമ്മാനം കിട്ടി, ഇതൊരു 'സൂചന'യായി പരിഗണിച്ച യുവാവ് ഉടനടി ബർളിൻ മിഷ്യനറി സമൂഹത്തിന് അപേക്ഷ അയച്ചു. എന്നാൽ പിതാവിന്റെ അനുവാദത്തോടുകൂടി അപേക്ഷിച്ചിട്ടില്ലായ്കയാൽ പ്രസ്തുത അപേക്ഷ തിരസ്കരിക്കപ്പെട്ടു.

* * *

ദൈവത്തിനുവേണ്ടി, ദൈവത്തോടുകൂടി പ്രവർത്തിക്കേണ്ട മനുഷ്യൻ ആദ്യമേ കാത്തിരുന്നു പ്രാർത്ഥിക്കണമെന്നും അമിതമായ ധൃതിയും എടുത്തുചാട്ടവും അനാവശ്യമാണെന്നുമുള്ള പ്രാഥമിക പാഠം പോലും ആ യുവാവ് മനസ്സിലാക്കിയിരുന്നില്ല. ഇതിനെ തുടർന്നുള്ള കാലഘട്ടത്തിൽ രണ്ടു കാര്യങ്ങൾ ജോർജിന് പഠിക്കാൻ കഴിഞ്ഞു. ഒന്ന്, ഏതു പ്രതിസന്ധിഘട്ടത്തിലും ദൈവവചനവുമായി വിശ്വാസത്തോടുകൂടി പ്രാർത്ഥിക്കുകയാണ് [illegible]മായ വഴികാട്ടി. രണ്ട്, അനി[illegible]ിതാവസ്ഥ തുടർന്നു നിൽക്കുന്ന[illegible]ം കാത്തിരിപ്പും തുടരണമെന്നതിന്റെ സൂചനയാണത്. ഇസ്രയേലിനെ മോചിപ്പിക്കുന്നതിനു മോശ 40 വർഷം മണലാരണ്യത്തിൽ കാത്തിരിക്കേണ്ടി വന്നുവെന്നും തർസോസുകാരൻ ശൗൽ മൂന്നു വർഷം അറേബ്യയിൽ കാത്തിരുന്നുവെന്നും മശിഹായായി പ്രത്യക്ഷപ്പെടുന്നതിനു മുമ്പ് സ്വപുത്രൻ 30 വർഷം അജ്ഞാതനായിക്കഴിയാൻ ദൈവം അനുവദിച്ചുവെന്നും ജോർജ് ഈ സന്ദർഭത്തിൽ അനുസ്മരിച്ചു.

* * *

നറുക്കെടുപ്പിന്റെ ഫലമനുസരിച്ചു പ്രവർത്തിച്ചിരുന്നെങ്കിൽ, അതൊരു വലിയ തെററാകുമായിരുന്നുവെന്ന് യുവാവിനു കൂടുതലായി ബോധപ്പെട്ടുകൊണ്ടിരുന്നു. ഈസ്റ്റിൻഡീസിൽ മിഷ്യനറി വേലയ്ക്കു പോകണമെന്നായിരുന്നു ആദ്യത്തെ ചിന്താഗതി. ആവർത്തിച്ചാവർത്തിച്ച് അപേക്ഷകളയച്ചുവെങ്കിലും അവയെല്ലാം നിഷേധിക്കപ്പെടുകയാണുണ്ടായത്.

* * *

തന്റെ സകല പ്രശ്നങ്ങളും മനസ്സിലെ സകല ആഗ്രഹങ്ങളും ചിന്തകളും ജോർജ് മുള്ളർ ദൈവസന്നിധിയിൽ സമർപ്പിച്ചു. ആവർത്തിച്ചാവർത്തിച്ചു പ്രാർത്ഥിക്കാനാരംഭിച്ചു. ഇൻഡീസിലേക്കു പോകുന്നതിനുള്ള ശ്രമങ്ങളിൽ പരാജയപ്പെട്ട ആ യുവാവ് നാട്ടിൽ തന്നെ ഓരോ ജോലിയിലേർപ്പെട്ടുതുടങ്ങി. മററുള്ളവരോട് ആത്മാവിന്റെ കാര്യങ്ങളെപ്പററി പറയുകയും മുമ്പ് തന്റെ കൂട്ടുകാരായി പാപത്തിൽ തുടർന്നു പോകുന്നവർക്ക് എഴുതുകയും ലഘുലേഖകൾ വിതരണം ചെയ്യുകയും ചെയ്തുകൊണ്ടിരുന്നു.

ഹാലെയിൽ നിന്ന് ആറുമൈലകലെയുള്ള ഒരു സ്കൂളദ്ധ്യാപകനെ ജോർജ് മാനസാന്തരപ്പെടുത്തി. ക്ഷീണിതനായ ഒരു ഇടവകവികാരിയെ സഹായിക്കണമെന്ന് ഈ അദ്ധ്യാപകൻ ആവശ്യപ്പെട്ടതനുസരിച്ചാണ് ജോർജ് ആദ്യമേ പള്ളിയിൽ പ്രസംഗിക്കാൻ നിർബന്ധിതനായത്. ആരുടെയോ ഒരു പ്രസംഗം ഒരാഴ്ചക്കാലംകൊണ്ട് ഹൃദിസ്ഥമാക്കി. ജോർജ് 1826 ആഗസ്റ്റ് 26-ാംനു രാവിലെ 8മണിക്കു ചാപ്പലിൽ പ്രസംഗിച്ചു. മൂന്നു മണിക്കൂറിനുശേഷം അതേ പ്രസംഗം ഇടവകപ്പള്ളിയിലും ചെയ്യേണ്ടിവന്നു. ഉച്ചതിരിഞ്ഞു വീണ്ടും പ്രസംഗിക്കാനാവശ്യപ്പെട്ടപ്പോൾ രണ്ടാമതൊരു പ്രസംഗം തയാറാക്കീട്ടില്ലാതിരുന്നതിനാൽ, ജോർജ് മത്തായിയുടെ സുവിശേഷം 5-ാം അദ്ധ്യായം വായിച്ചു. പ്രസംഗമാരംഭിച്ചപ്പോഴേയ്ക്കും അധരങ്ങൾ മാത്രമല്ല, ആത്മാവും വിശാലമായി തുറന്നുകിട്ടി. രാവിലത്തെ യാന്ത്രികമായ ഉരുവിടലുകൾക്കു പകരം, ലളിതപദങ്ങൾ വഴിയായുള്ള വ്യാഖ്യാനങ്ങൾ അനർഗ്ഗളമായി പ്രവഹിച്ചുതുടങ്ങി.

ഹാലെയിലേക്കു മടങ്ങുന്ന വേളയിൽ ജോർജ്ജു സ്വയം പറഞ്ഞു: "പ്രസംഗിക്കുന്നതിനുള്ള വാസ്തവത്തിലുള്ള രീതിയിതുതന്നെ". എന്നാൽ ഹാലെയിലെ സംസ്കാരസമ്പന്നരായ ആളുകൾക്ക് ലളിതമായ വ്യാഖ്യാനരീതി ഇഷ്ടപ്പെടുമോ എന്ന് ആ യുവാവു സംശയിക്കാതിരുന്നില്ല. ആ ആശങ്ക അസ്ഥാനത്താണെന്ന് താമസിയാതെ ബോദ്ധ്യമായി

* * *

ഈ കാലഘട്ടത്തിൽ ജോർജ് രണ്ടുമാസത്തേക്ക്, എ. എച്ച് ഫ്രാങ്ക് പണിതിട്ടിരുന്ന അനാഥമന്ദിരങ്ങളിൽ പാവപ്പെട്ട വേദശാസ്ത്ര വിദ്യാർത്ഥികൾക്കുള്ള മുറികളിൽ പാർക്കുകയുണ്ടായി. ഒരു നൂറുവർഷംമുമ്പ് (1727-ൽ) നിര്യാതനായ, പാവന ചരിതനായ പ്രഫസ്സർ ഫ്രാങ്ക് ദൈവത്തിൽ മാത്രം ആശ്രയിച്ചുകൊണ്ടു സ്ഥാപിച്ചതാണ് ആ അനാഥാലയം. താൻ താമസിച്ചിരുന്ന ആ കെട്ടിടം തന്നെ ഒരു സാധനപാഠമായി ജോർജിന് അനുഭവപ്പെട്ടു—ജീവനുള്ള ദൈവം പ്രാർത്ഥനകേട്ടു ഉത്തരമരുളുന്നുവെന്നതിന്റെ ഒരു പ്രത്യക്ഷോദാഹരണം

* * *

യുവാവിന്റെ ആത്മീക ജീവിതം ക്ലേശരഹിതമായിരുന്നില്ല. ആ ലൂതറൻ വിദ്യാർത്ഥി, പാപത്തിൽ വീഴാതിരിക്കുന്നതിനു മനസ്സ് ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളിൽ വ്യാപരിപ്പിക്കുന്നതിനുവേണ്ടി. ക്രൂ

# വേദവായനക്കുറിപ്പുകൾ

**ചൊവ്വാ**

ആവർത്തനപുസ്തകം 20: 10;

യശയ്യാവ് 57: 19–21;
32: 17–18.

യിസ്രയേൽക്കാർ ഏതെങ്കിലും ഒരു പട്ടണം പിടിച്ചടക്കണമെന്ന ഉള്ള ഉദ്ദേശത്തിൽ അതിൻെറ അതിർത്തിയിൽ എത്തിയാൽ ആദ്യമായി ചെയ്യേണ്ടിയിരുന്നതു സമാധാനം ആലോചിക്കുക ആയിരുന്നു. സമാധാനമായി കീഴടങ്ങാത്തപക്ഷം യുദ്ധം ചെയ്യുവാനും പുരുഷപ്രജകളെ കൊന്നൊടുക്കുവാനും അവർക്കു് അനുവാദമുണ്ടായിരുന്നു. ക്രിസ്തീയ മാനദണ്ഡങ്ങൾ അറിയപ്പെടാതിരുന്ന അക്കാലത്തുപോലും ദൈവം ഒന്നാമതായി ആഗ്രഹിക്കുന്നതു സമാധാനമാണെന്നുള്ള ഒരു ബോധം മനുഷ്യർക്കുണ്ടായിരുന്നതായി കാണാം. സമാധാനവും ദുഷ്ടതയും ഒരുമിച്ചുപോകുകയില്ലെന്നു് യശയ്യാ പഠിപ്പിക്കുന്നു. ദൈവം മനുഷ്യരുടെ ഇടയിൽ സമാധാനം ആഗ്രഹിക്കുന്നു; എന്നാൽ നീതിയുടെ ഫലമായിട്ടല്ലാതെ അതു വന്നുചേരുന്നതല്ല. ദൈവം സമാധാനവും സൗഖ്യവും പ്രദാനം ചെയ്യുന്നു. ദൈവത്തിൻെറ ദാനം നാം സ്വീകരിക്കാത്തപക്ഷം നമുക്കു യാതൊരു സ്വസ്ഥതയും ഉണ്ടാകുകയില്ല. സമാധാനമുണ്ടാക്കുന്നവരെ ദൈവത്തിൻെറ മക്കൾ എന്നു കർത്താവു് വിളിക്കുന്നു. അവർ ദൈവത്തിൻെറ ആത്മാവിനെ മററുള്ളവർക്കു പകർന്നുകൊടുക്കുന്നതുകൊണ്ടാണു് ആ പേരിനു് അർഹരായിത്തീരുന്നതു്. സമാധാനമുണ്ടാക്കുന്നതു ദൈവത്തിൻെറ വേലയാണു്. അതിൽ സഹകരിക്കുന്നതാണു് ദൈവമക്കളുടെ ഏററവും വലിയ പദവിയും സൗഭാഗ്യവും.

**ബുധൻ**

യശയ്യാ 51:1, 4–11.

യഥാർത്ഥത്തിൽ ദൈവത്തെ അന്വേഷിക്കുന്നവരും, ഹൃദയത്തിൽ ദൈവത്തിൻെറ ന്യായപ്രമാണം ഉള്ളവരുമായ ജനങ്ങൾ മനുഷ്യരെ ഭയപ്പെടേണ്ട ആവശ്യമില്ലെന്നു പ്രവാചകൻ പറയുന്നു. ദൈവത്തിൻെറ നീതിയെ അനുകൂലിക്കാത്തവരിൽനിന്നു് അവർക്കു ചില പ്രയാസങ്ങളും പീഡനവും ഉണ്ടാകുക എന്നുള്ളതു് അനിവാര്യമാണു്. എന്നാലും ഭയപ്പെടേണ്ട ആവശ്യമില്ല. ശരീരത്തെ കൊല്ലുവാനല്ലാതെ ആത്മാവിനെ കൊല്ലുവാൻ കഴിയാ... വരെ ഭയപ്പെടേണ്ടതില്ലെന്നു ക... ർത്താവു് പറഞ്ഞിട്ടുണ്ടു്. ക്രൂശിൽ ... ർത്താവു് വരിച്ച വിജയം തൻെറ ... പദേശം പ്രായോഗികമാണെന്നു തെളിയിക്കുന്നു. നാം അനുഭവിക്കുന്ന ഏതെങ്കിലും കഷ്ടത നീതിക്കുവേണ്ടിയാണെങ്കിൽ നാം നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ വിശ്വസ്ത ശിഷ്യന്മാരാണു്. നാം കഷ്ടപ്പാടിനെ തേടിപ്പുറപ്പെടേണ്ട ആവശ്യമില്ല. നാം നീതിക്കുവേണ്ടി നിലകൊള്ളുമ്പോൾ കഷ്ടാനുഭവം ആവശ്യമായി വരും. അങ്ങനെയുള്ള കഷ്ടാനുഭവം മാത്രമാണു് ദൈവരാജ്യത്തിനു സഹായകമായിത്തീരുന്നതു്. ദൈവത്തോടുകൂടി ക്രിസ്തീയ ആത്മാവിൽ നേരിടുന്ന ഏതു കഷ്ടാനുഭവവും ദൈവത്തിനുതകുന്ന സേവനത്തിനു നമ്മെ പ്രാപ്തരാക്കും. കഷ്ടതയിലും സന്തോഷവും സൗഭാഗ്യവും കണ്ടെത്താൻ കഴിയുന്നതു കഷ്ടത മാറിപ്പോകുന്നതുപോലെ തന്നെ അനുഗ്രഹകരമായ ഒരനുഭവമായിരിക്കും.

**വ്യാഴം**

യരമ്യാവു് 26: 10–16.

സൗഭാഗ്യങ്ങളുടെ പട്ടികയിൽ കർത്താവു് അവസാനമായി പറയുന്നതു "എൻെറ നിമിത്തം നിങ്ങളെ പഴിക്കയും ഉപദ്രവിക്കുകയും നിങ്ങളെക്കൊണ്ടു് എല്ലാ തിന്മയും കളവായി പറകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ" എന്നാണു്. 'അവർ' എന്നുള്ള പദം മാററി 'നിങ്ങൾ' എന്ന പദമാണു് കർത്താവു് ഇവിടെ ഉപയോഗിക്കുന്നതു്. അർഹിക്കുന്ന കഷ്ടത അനുഭവിക്കുന്നതല്ല ഒരു സൗഭാഗ്യമായി ഇവിടെ പറഞ്ഞിരിക്കുന്നതു്. "എൻെറ നിമിത്തം" "കളവായി" പറയപ്പെടുന്ന തിന്മ അനുഭവിക്കുന്നതാണു് സൗഭാഗ്യകരം. കളവായ ആരോപണങ്ങൾക്കുവേണ്ടി പീഡിപ്പിക്കപ്പെട്ട ഒരു മഹാനായിരുന്നു യെരമ്യാ പ്രവാചകൻ.

താൻ ദൈവത്തിൻെറനാമത്തിൽ സംസാരിക്കുകയായിരുന്നു എന്നു ജ... നങ്ങളെ ബോദ്ധ്യപ്പെടുത്തുവാ... കാലക്രമത്തിൽ അദ്ദേഹത്തിനു കഴി... ഞ്ഞു. നാം കർത്താവിനെപ്രതി കഷ്ട... മനുഭവിക്കുന്നതു നല്ലതുപോലെ ... നസ്സിലാക്കുവാൻ തനിക്കു കഴിയു... കാരണം തന്നെപ്പോലെ നിസ്സ്വാ... മായി സ്നേഹത്തിനുവേണ്ടി ... പിറുപ്പില്ലാതെയും ക്ഷമയുടെ ...

---

ശിക്കപ്പെട്ട ക്രിസ്തുവിൻെറ ഒരു ചിത്രം ഫ്റെയിം ചെയ്തു മുറിയിൽ തൂക്കിയിരുന്നു. കൃത്രിമമായ ഈശ്വരോപാധികൾ വലിയ ഗുണം ചെയ്തില്ല. കൂട്ടുകാരുടെ പാപജീവിതത്തിലേക്കു വഴുതിപ്പൊയ്ക്കൊണ്ടിരുന്നു.

ഈ ഘട്ടത്തിൽ അമിതാദ്ധ്വാനത്താൽ ഒരു തരം മാനസികാസ്വസ്ഥത ജോർജിനെ പിടികൂടി. എപ്പോഴും ഒരുവക നിരുന്മേഷം. വൈനും ബീയറും വിൽക്കുന്ന ഒരു കടയിൽ ഇടയ്ക്കിടെ പോയിത്തുടങ്ങി. അതു കഴിയുമ്പോൾ, ഒരു വിശ്വാസിക്കു നിരക്കാത്ത പ്രവൃത്തി ചെയ്തതിനു് സ്വയം കുററപ്പെടുത്തും.

* * *

കുറെ പണം വായ്പ തരണമെന്നാവശ്യപ്പെട്ടുകൊണ്ടു് ജോർജ്ജ് ഉദാരശീലയായ ഒരു ധനിക വനിതയ്ക്കെഴുതി. ആ എഴുത്തു് എങ്ങനെയോ മറെറാരു മനുഷ്യൻെറ കൈയിലെത്തുകയും അദ്ദേഹം ആവശ്യപ്പെട്ട തുക അയച്ചുകൊടുക്കുകയും ചെയ്തു. ആ അജ്ഞാതനാമാവു് അതോടൊപ്പം ഒരു കത്തും അയച്ചിരുന്നു. ഉപദേശരൂപേണയുള്ള ആ സന്ദേശം ജോർജിനെ ആഴമായി സ്പർശിക്കുകയുണ്ടായി.

ജോർജ്ജ് തനിയെ നടക്കാൻ പോയി.

സ്വർഗ്ഗീയ പിതാവിൻെറ നന്മയെപ്പററിയും സ്വന്തം കൃതഘ്നതയെപ്പററിയും ബോധം വന്ന ആ യുവാവു് ഒരു വേലിയരികിൽ ആ മണ്ണിൻെറ പുറത്തു് മുട്ടുകുത്തിനിന്നു് അരമണിക്കൂർ നേരം പ്രാർത്ഥിച്ചു.

മനുഷ്യഹൃദയം എത്രയധികം വഞ്ചനനിറഞ്ഞതാണു്. ഏതാനും ആഴ്ചക്കകം ജോർജ്ജ് പ്രാർത്ഥനയിലും മററും അശ്രദ്ധനായി കഴിഞ്ഞു. ഒരു ദിവസം വീഞ്ഞുകടയിൽ വീണ്ടും പ്രത്യക്ഷപ്പെട്ടു. എന്നിരിക്കിലും കാരുണ്യവാനായ ദൈവം ആ മകനെ കൈവെടിഞ്ഞില്ല: നാലഞ്ചുഗ്ലാസ് വൈൻ അകത്താക്കിയപ്പോഴേയ്ക്കും മതിയായി, അതിലുള്ള ആനന്ദം നിലച്ചു.

...മാവിലും കഷ്ടമനുഭവിച്ചിട്ടുള്ളവർ ...ററാരുമില്ല. ക്രൂശിൽനിന്നു പുറപ്പെട്ട ഏററവും അത്ഭുതകരമായ വചനം "പിതാവേ അവർ ചെയ്യുന്നതെന്തെന്നു അവർ അറിയായ്കകൊണ്ടു് അവരോടു ക്ഷമിക്കണമേ" എന്നുള്ളതാണു്.

**വെള്ളി**

മത്തായി 8: 5–13

യേശു സ്വന്തജനമായ യിസ്രയേൽക്കാരെ മാത്രമല്ല പുറജാതിക്കാരെയും തന്നിലേയ്ക്കു് ആകർഷിച്ചു. പട്ടാളക്കാരൻ പട്ടാളനിയമത്തിൽ പരിചയിച്ചവനാണു്. അധികാരമുള്ളവരുടെ കല്പനവിശ്വസിക്കുകയും അനുസരിക്കുകയും ചെയ്യേണ്ടതു് അവന്റെ കടമയാണു്. ഈ ശതാധിപനിൽനിന്നു നമുക്കു വളരെ പഠിക്കാനുണ്ടു്. അയാൾക്കു് യേശുവിന്റെ രോഗശമന ശക്തിയിൽ വിശ്വാസമുണ്ടായിരുന്നതു കൂടാതെ യേശുവിനോടു് ആദരവുമുണ്ടായിരുന്നു. "നീ എന്റെ പുരയ്ക്കകത്തു വരുവാൻ ഞാൻ യോഗ്യനല്ല" എന്നുള്ള അയാളുടെ വചനം അയാളുടെ അയോഗ്യതയിലധികമായി യേശുവിന്റെ യോഗ്യതയെയാണു് വ്യക്തമാക്കുന്നതു്. യേശു, നമ്മുടെ ആരാധനയ്ക്കു യോഗ്യനാണു്. അധികാരമുള്ളവനായ യേശു പലതും നമ്മോടു് ആജ്ഞാപിക്കുന്നുണ്ടു്. വരിക എന്നു പറഞ്ഞുകൊണ്ടു തന്റെ അടുത്തേയ്ക്കു നമ്മെ ക്ഷണിക്കുന്നു; പോകുക എന്നു പറഞ്ഞുകൊണ്ടു തന്റെ സുവിശേഷഘോഷണത്തിനായി നമ്മെ അയയ്ക്കുന്നു; ഇതു ചെയ്‌വിൻ എന്നു പറഞ്ഞുകൊണ്ടു തന്റെ തിരുശരീര രക്തങ്ങളെ അനുഭവിപ്പാൻ നമ്മോടാജ്ഞാപിക്കുന്നു. ഈ കല്പനകളെ തന്നോടുള്ള സ്നേഹത്തെപ്രതി വിനയത്തോടും വിശ്വാസത്തോടുംകൂടി ആചരിക്കുന്നതിലാണു് യേശു ആരാധ്യനാണെന്നു നാം തെളിയിക്കുന്നതു്.

**ശനി**

മത്തായി 8: 14–22.

പത്രോസിന്റെ അമ്മാവിയമ്മ സുഖം പ്രാപിച്ച ഉടനെ എഴുന്നേററു കർത്താവിനും കുടുംബത്തിലുണ്ടായിരുന്ന മററെല്ലാവക്കും ശുശ്രൂഷ ചെ...
...സ്നേഹമുള്ളവർ ശുശ്രൂഷയിൽ ഉ...
...കരായിരിക്കും. നമുക്കെല്ലാവക്കും
...ാവിൽനിന്നു പല വിധത്തിലു
...കൃപകൾ ലഭിക്കുന്നു. അതിനു നന്ദി നാം ശുശ്രൂഷയിൽ പ്രകടിപ്പിക്കുന്നുണ്ടോ? ശാസ്ത്രിയോടുള്ള യേശുവിന്റെ വചനം അല്പം പരുഷമായിത്തോന്നാം. അയാൾ യേശുവിനെ അനുഗമിക്കാൻ തയ്യാറാണു്; പക്ഷേ അയാളുടെ സൗകര്യം അനുസരിച്ചേ അതു ചെയ്യാൻ അയാൾക്കു മനസ്സുള്ളു. "എന്റെ സൗകര്യം പോലെ പോകാം" എന്നു പറയുന്നതും, "ഞാൻ ഇതാ തയ്യാർ, എന്നെ അയയ്ക്കണമേ" എന്നു പറയുന്നതും തമ്മിൽ വളരെ വ്യത്യാസം ഉണ്ടു്. യഥാർത്ഥ ശിഷ്യൻ ഒഴികഴിവുകൾ പറയാതെ കർത്താവു വിളിക്കുമ്പോൾ അനുസരിക്കുവാൻ തയ്യാറായിരിക്കണം.

**ഞായർ**

1 കൊരിന്ത്യർ 9: 24–27.

കായികമത്സരങ്ങൾക്കു വളരെ പ്രാധാന്യം കല്പിച്ചിരുന്ന ഒരു ലോകത്തിലായിരുന്നു പൗലൂസ് ജീവിച്ചിരുന്നതു്. മത്സരത്തിൽ വിജയം നേടാൻ ആവശ്യമായിരുന്ന പരിശീലനത്തിന്റെ കാഠിന്യവും ആത്മനിയന്ത്രണവും എത്രമാത്രമെന്നും പൗലൂസ് അറിഞ്ഞിരുന്നു. ശാരീരികമായ വിജയത്തിനു ആവശ്യമായിട്ടുള്ളതിൽ എത്രയധികം പരിശീലനവും ജാഗ്രതയും ആത്മസംയമനവും ആത്മീയ വിജയത്തിനു് ആവശ്യമാണെന്നു് അപ്പോസ്തോലൻ നമ്മെ അനുസ്മരിപ്പിക്കുന്നു. നോമ്പുകാലം ആസന്നമായിരിക്കുന്ന ഈ സമയത്തു് ഇതുപോലെയുള്ള ഒരു പ്രബോധനം നമുക്കു വളരെ ആവശ്യമാണു്. നോമ്പുകാലം നമുക്കു് ആത്മീയ പരിശീലനത്തിനുള്ള ഒരു പ്രത്യേക അവസരമാണു്. ഈ നോമ്പു് ഏററവും പ്രയോജനകരമായി ആചരിക്കേണ്ടതെങ്ങനെയെന്നു് നമുക്കാലോചിച്ചു തീരുമാനം ചെയ്യാം. ക്രിസ്തീയജീവിതം അലസമായി നയിക്കാവുന്ന ഒന്നല്ല. അതൊരു വലിയ പോരാട്ടമാണു്. വിജയം വരിക്കണമെങ്കിൽ നമ്മുടെ ആത്മീയ കഴിവുകളെല്ലാം വികസിപ്പിക്കേണ്ടിയിരിക്കുന്നു. നമ്മുടെ പ്രയത്നവും പരിശ്രമവും പരിശീലനവുമെല്ലാം കർത്താവിനോടുള്ള ഐക്യത്തിലും സ്നേഹത്തെപ്രതിയും ആയിരിക്കണം. അപ്പോൾ അവ അനുഗ്രഹകരവും സന്തുഷ്ടി നൽകുന്നതുമായി ഭവിക്കും.

**തിങ്കൾ**

മത്തായി 8: 23–27.

ഗലീലാക്കടലിൽ കാററും കോളും സാധാരണ സംഭവങ്ങളാണു്. അവ പെട്ടെന്നുണ്ടാകുകയുമാണു് പതിവ്. കർത്താവും ശിഷ്യന്മാരും സഞ്ചരിച്ചിരുന്ന തോണി അത്ര വലുതായിരുന്നിരിക്കാൻ ഇടയില്ല. അതുകൊണ്ടു് ശിഷ്യന്മാർ ഭയപ്പെട്ടതിൽ അത്ഭുതപ്പെടാനില്ല. അവർ കൂടെയുണ്ടായിരുന്ന ഗുരുവിനെ സമീപിക്കുകയും അദ്ദേഹത്തിന്റെ അളവററ ശക്തിയുടെ ഒരനുഭവം അവക്കുണ്ടാകുന്നതിനു് അതു് ഒരവസരമായിത്തീരുകയും ചെയ്തു. ഈ കർത്താവു തന്നെജീവിതമാകുന്ന തോണിയിൽ നമ്മോടുകൂടെ എപ്പോഴുമുണ്ടു്. ഏതു വിഷമഘട്ടത്തിലും ഭയപ്പെടാതെ കർത്താവിൽ വിശ്വസിച്ചു് അഭയം പ്രാപിക്കുകയാണു് നാം ചെയ്യേണ്ടതു്. ദൈവത്തിന്റെ സഭയും ലോകത്തിന്റെ കാററിലും കോളിലും പെട്ടു മുമ്പോട്ടു പോകുന്ന ഒരു ചെറുതോണി പോലെയാണു്. അതു മുങ്ങിപ്പോകുമോ എന്നുപോലും സംശയിക്കാവുന്ന ഘട്ടങ്ങളുണ്ടു്. എന്നാൽ അതിന്റെ അമരത്തിരിക്കുന്നതു കർത്താവായതുകൊണ്ടു ഭയപ്പെടാനില്ല. അതിൽ യാത്ര ചെയ്യുന്ന നമുക്കു വിശ്വാസമുണ്ടെങ്കിൽ അവൻ അതു ഭദ്രമായി മറുകരയിലെത്തിക്കും. സഭയുടെ നാഥനായി കർത്താവിനെ എപ്പോഴും കാണുവാനും അവനിൽനിന്നു ശക്തിയും ധൈര്യ്യവും പ്രാപിക്കുവാനും നമുക്കു കഴിയുന്നുണ്ടോ?

---

## റോമൻ കത്തോലിക്കാവിദ്യാലയത്തിൽ പ്രോട്ടസ്റ്റന്റു മതപഠനം

എല്ലാ സെക്കണ്ടറി വിദ്യാലയങ്ങളിലും പ്രോട്ടസ്റ്റന്റു മതപഠനം ഏർപ്പെടുത്തുവാൻ ടെസ്സിനിലെ (സ്വിററ്സർലന്റു്) കാൻറൺസ്റ്റേററു് കൗൺസിൽ (പ്രധാനമായും റോമൻ കത്തോലിക്കാ നിയന്ത്രണത്തിലുള്ളതു്) തീരുമാനിച്ചിരിക്കുന്നു. എല്ലാ വിദ്യാലയങ്ങളിലും ആവശ്യമായ സ്ഥലസൗകര്യം പാസ്റ്റർമാക്കു നൽകീട്ടുണ്ടു്. മതബോധനം ഇററാലിയൻ ഭാഷയിലാണു നൽകപ്പെടുക. ഇതുവരെ ടെസ്സീനിലെ സെക്കണ്ടറി സ്കൂളുകളിൽ റോമൻ കത്തോലിക്കാമതബോധനം മാത്രമേ നൽകി വന്നിരുന്നുള്ളു. ഈ പരിഷ്ക്കാരത്തിനുവേണ്ടി അഭ്യർത്ഥിച്ചതു് ടെസ്സീനിലെ ഇവാഞ്ചലിക്കൽ സഭയാണു്.

# ക്രിസ്ത്യാനിയുടെ പ്രത്യാശ

എം. തൊമ്മൻ

"നിങ്ങളിലുള്ള പ്രത്യാശയേക്കുറിച്ചു ന്യായം ചോദിക്കുന്ന ഏവനോടും സൗമ്യതയും ഭയഭക്തിയും പൂണ്ട പ്രതിവാദം പറവാൻ എപ്പോഴും ഒരുങ്ങിയിരിപ്പിൻ" (1 പത്രോസ് 3: 15)

നിങ്ങളിലുള്ള പ്രത്യാശയുടെ കാരണം ആരായുന്ന ഏവനോടും സൗമ്യതയോടും ആദരവോടുംകൂടി ഉത്തരം പറവാൻ തയ്യാറായിരിക്കുക: ഇതാണ് പത്രോസ്ശ്ലീഹാ ഓരോ ക്രിസ്ത്യാനിയോടും ആവശ്യപ്പെടുന്നത്. അന്നത്തേ ക്രിസ്ത്യാനികൾക്ക് ഇതു് ഒഴിച്ചുകൂടാത്ത ഒരാവശ്യമായിരുന്നിരിക്കണം. നിരാശയിൽ അമർന്നിരുന്ന അന്നത്തേ ലോകത്തിൽ ക്രിസ്തീയ വിശ്വാസികളുടെ പ്രത്യാശ ഏവരുടെയും ശ്രദ്ധയെ ആകർഷിച്ചു. അതിൻെറ കാരണം ആരായുവാൻ അവർ ക്രിസ്ത്യാനികളെ സമീപിച്ചു. ഇന്നുള്ള ക്രിസ്ത്യാനികളുടെ പ്രത്യാശാനിർഭരമായ ജീവിതത്തിൻെറ രഹസ്യമെന്താണെന്നു് ചോദിച്ചുകൊണ്ടു് അക്രൈസ്തവരായ ആരെങ്കിലും അവരെ സമീപിക്കുന്നുണ്ടോ? ഇല്ലെങ്കിൽ അതിനുള്ള കാരണം ക്രിസ്ത്യാനികളുടെ സ്വഭാവത്തിലും ജീവിതരീതിയിലും പ്രത്യേകമായ പ്രത്യാശയുടെ യാതൊരു ലക്ഷണവും അവർ കാണുന്നില്ല എന്നുള്ളതല്ലേ? സത്യാന്വേഷികളാരും തന്നേ ചോദ്യങ്ങളുമായി നമ്മെ സമീപിക്കുന്നില്ല. അതുകൊണ്ടു് നാം ഒന്നും ചെയ്യേണ്ടതായിട്ടില്ല എന്നു സമാധാനപ്പെട്ടു് അടങ്ങിയിരുന്നാൽ മതിയോ?

ക്രിസ്തീയവിശ്വാസം മററുള്ളവരെ അടിച്ചേല്പിക്കാവുന്ന ഒന്നല്ല. ജീവൻെറ അപ്പം അതു വേണ്ടാത്തവരുടെ അണ്ണാക്കിൽ കൂടി തള്ളിയിറക്കുക സാദ്ധ്യമല്ല. വിശപ്പിൻെറ ചില ലക്ഷണങ്ങൾ കാണിക്കാത്തവക്കു് ആഹാരം കൊടുക്കേണ്ടയാവശ്യമില്ല. എന്നാൽ വിശപ്പുണ്ടാക്കുവാനുള്ള ചുമതല ഓരോ ക്രിസ്ത്യാനിക്കും ക്രിസ്തുസഭയ്ക്കുമുണ്ടു്.

ഈ ചുമതല എങ്ങനെ നിർവ്വഹിക്കാം? ഒന്നാമതായി, ജീവൻെറ അപ്പമായ ക്രിസ്തുവിനായുള്ള വിശപ്പു ക്രിസ്ത്യാനിക്കുതന്നെ ഉണ്ടാകണം; ആ അപ്പം തിന്നു് അവൻ തൃപ്തിയടയണം. അപ്പോൾ മാത്രമെ ആ അപ്പം മററുള്ളവരുടെയും വിശപ്പടക്കുവാൻ പര്യാപ്തമാണെന്നു അവകാശപ്പെടാൻ അവനു കഴിയൂ. രണ്ടാമതായി, യേശുക്രിസ്തുവിലുള്ള വിശ്വാസം നമ്മുടെ സ്വഭാവത്തിലും ജീവിതരീതിയിലും സ്നേഹബന്ധങ്ങളിലും ലോകത്തിനു ദൃശ്യമായ തരത്തിലുള്ള വ്യത്യാസവും വൈശിഷ്ട്യവും ഉളവാക്കണം. നമ്മുടെ പ്രത്യാശ പ്രകടമാകത്തക്കവണ്ണം സജീവമായിരിക്കണം. മൂന്നാമതായി, നമ്മുടെ പ്രത്യാശയുടെ രഹസ്യം മററുള്ളവർ മനസ്സിലാക്കത്തക്കവണ്ണം അതു തുറന്നു പ്രസ്താവിക്കുവാൻ നാം അവസരം ഉണ്ടാക്കണം. സഭയുടെ പ്രഥമ കത്തവ്യമായ സുവിശേഷഘോഷണത്തിൻെറ സ്ഥാനം ഇവിടെയാണു്. നാം സഭയായും വ്യക്തികളായും നിർവ്വഹിക്കേണ്ട ഒരു കത്തവ്യമാണു് ഇതു്. സുവിശേഷഘോഷണത്തിൽ സഭാവിഭാഗങ്ങളും വ്യക്തികളും സ്വീകരിക്കുന്ന മാർഗ്ഗങ്ങളും രീതികളും സംബന്ധിച്ചു വളരെ വൈവിധ്യമുണ്ടായിരിക്കാം. എന്നാൽ ഏതെങ്കിലും വിധത്തിൽ നാം സുവിശേഷത്തെ മററുള്ളവരുടെ ദൃഷ്ടിയിലും ശ്രദ്ധയിലും പെടുത്തുന്നുണ്ടോ എന്നുള്ളതാണു് പ്രശ്നം. നാലാമതായി, ക്രൈസ്തവരെന്നോ അക്രൈസ്തവരെന്നോ ഉള്ള ഭേദമില്ലാതെ മനുഷ്യരുടെ ആവശ്യങ്ങൾ അറിഞ്ഞു് സഹതാപബുദ്ധ്യാ ത്യാഗപരമായ സേവനം അനുഷ്ഠിക്കുവാൻ സഭയും വ്യക്തികളും പ്രവൃത്തിരംഗത്തിറങ്ങണം. മേൽപറഞ്ഞ വ്യവസ്ഥകൾ ക്രിസ്ത്യാനികൾ സഭയായും വ്യക്തികളായും പാലിക്കുന്നപക്ഷം ആത്മീയമായ വിശപ്പും ദാഹവും മനുഷ്യഹൃദയങ്ങളിൽ ഉണ്ടാകാതിരിക്കയില്ല. മതരഹിതരായവർക്കു മതത്തിൽ താല്പര്യം ഉളവാക്കുവാൻ മതാനുയായികൾ ഉണർന്നു പ്രവർത്തിച്ചേ മതിയാകൂ.

വിശ്വാസം പരിരക്ഷിക്കയല്ല പ്ര... രിപ്പിക്കയാണു് സഭയുടെ കർ... വ്യം. നമുക്കുണ്ടായിട്ടുള്ള ഏററ... വും വലിയ പരീക്ഷയും പരാജയവും വിശ്വാസം സംരക്ഷിക്കുവാനുള്ള ശ്രമമാണു്. നിധി കാക്കുന്ന ഭൂതത്തെപോലെ നാം അധഃപതിച്ചുപോയി. അതെടുത്തു വിതരണം ചെയ്യുകയാണു് ആവശ്യം.

മററുള്ളവക്കു കൊടുക്കുവാൻ ക്രിസ്ത്യാനിക്കുള്ളതെന്താണു്? അവനിൽ വസിക്കുന്ന "മഹത്വത്തിൻെറ പ്രത്യാശയായ ക്രിസ്തു" തന്നെ. (കൊലോസ്സ്യർ 1: 27) ക്രിസ്ത്യാനിയുടെ പ്രത്യാശയ്ക്കെല്ലാം നിദാനമായിട്ടുള്ളതു് ക്രിസ്തുതന്നെയാണു്. ആ ക്രിസ്തു മഹത്വീകരിക്കപ്പെട്ട സ്വർഗ്ഗത്തിൽ സ്ഥിതി ചെയ്യുന്നവൻ മാത്രമല്ല: അവൻ ക്രിസ്ത്യാനിയുടെ ഹൃദയത്തിൽ വസിക്കുകയും ജീവിതത്തിൽ വ്യാപരിക്കുകയും ചെയ്യുന്നവനും കൂടിയാണു്. ഈ അനുഭവമാണു് അവനു പ്രത്യാശയ്ക്കു വക നൽകുന്നതു്. മനുഷ്യനും അവൻ വസിക്കുന്ന ഈ ലോകവും പ്രപഞ്ചം മുഴുവനും ദൈവനിർമ്മിതവും ദൈവനിയന്ത്രിതവുമാണ്. ദൈവത്തിൻെറ ഉദ്ദേശത്തെ പരമമായി പരാജയപ്പെടുത്തുവാൻ മനുഷ്യനോ മററേതെങ്കിലും ശക്തിക്കോ കഴിയുന്നതല്ല; അവയെ ലക്ഷ്യത്തിലെത്തിക്കാൻ ദൈവത്തിനു് കഴിയും. അതിനു ക്രിസ്ത്യാനിക്കുള്ള ഉറപ്പു് മരിച്ചുയർത്തു സ്വർഗ്ഗാരോഹണം ചെയ്തു് ഇപ്പോഴും ജീവിക്കുന്ന ക്രിസ്തുവിനെപ്പററിയുള്ള അറിവും അനുഭവവുമാണു്. ഇന്നു ഭയത്തിലും നിരാശയിലും ജീവിക്കുന്ന മനുഷ്യരാശിയുടെ നിലനില്പിനും സമാധാനത്തിനും ക്രിസ്തീയ പ്രത്യാശ ഒഴിച്ചുകൂടാത്തതാണു്. ക്രിസ്തു നമ്മുടെ ജീവിതത്തെ ഭരിക്കുവാൻ നാം അനുവദിക്കുമ്പോൾ പ്രപഞ്ചം മുഴുവൻ അവൻെറ ഭരണത്തിൻകീഴിലാണെന്നുള്ള ഉറപ്പു നമുക്കു ലഭിക്കും.

ക്രിസ്തുവിലുള്ള പ്രത്യാശയുടെ കാ... രണം ആരായുന്നവരോടു മറുപടി... പറയുവാനുള്ള ചുമതല മതോപ... ദേഷ്ടാക്കന്മാക്കോ ആചാര്യന്മാ... ക്കോ മാത്രമുള്ളതല്ല. ആ ചുമ... ഓരോ ക്രിസ്ത്യാനിക്കുമുള്ളതാ... ക്രിസ്തുവിൻെറ പ്രത്യാശയിൽ ... ക്കുന്നവക്കു് അതിനു പ്രയാസ... കയില്ല. ഓരോ വിശ്വാസിയു...

# ക്രൈസ്തവലോകവാർത്തകൾ

### ക്രിസ്തീയ ഐക്യത്തെപ്പററി കുസ്തന്തിനോപ്പോലീസ് പാത്രിയക്കീസ്

ഓർത്തഡോക്സ് സഭയും മററു സഭകളും (പ്രത്യേകിച്ച് റോമാസഭയും) തമ്മിലുള്ള ബന്ധത്തെപ്പററി കുസ്തന്തിനോപ്പോലീസിലെ എക്യുമെനിക്കൽ പാത്രിയക്കീസ് ഒരു അഭിമുഖസംഭാഷണത്തിൽ ഇപ്രകാരം പറഞ്ഞു: "ചില വ്യവസ്ഥകൾക്കു വിധേയമായി, വത്തിക്കാനിലെത്തി മാർപ്പാപ്പായെ സന്ദർശിക്കാൻ ഞാൻ സന്നദ്ധനാണ്."

റീത്തുസഭകളുടെ നിലനില്പും പാപ്പായുടെ അപ്രമാദിത്വവുമാണ് രണ്ടു പ്രധാന പ്രതിബന്ധങ്ങളായി തിരുമേനി ചൂണ്ടിക്കാണിച്ചത്.

പാത്രിയക്കീസിന്റെ ഈ നടപടിക്ക് ഓർത്തഡോക്സ് സഭകൾ മുഴുവനായി സമ്മതം നൽകണം; മാത്രമല്ല, മാർപ്പാപ്പാ ഫാനാറിലുള്ള എക്യുമെനിക്കൽ പാത്രിയർക്കീസിന്റെ വസതിയിൽ ചെന്ന് ഒരു പ്രതിസന്ദർശനം നടത്താൻ സമ്മതിക്കുകയും ചെയ്യണം.

ഐക്യത്തിൽ പ്രോട്ടസ്റ്റന്റുകാരും പുരാതന കിഴക്കൻ സഭകളും ചേരേണ്ടതാണെന്ന് പാത്രിയക്കീസ് തിരുമേനി അഭിപ്രായപ്പെട്ടു.

### വനിതകൾക്കു പട്ടത്വം

വനിതകൾ ചർച്ച് ഓഫ് ഇംഗ്ലണ്ടിൽ വൈദികരായി നിയമിക്കപ്പെടുകതന്നെ ചെയ്യുമെന്നുള്ള പ്രതീക്ഷ, ഷെഫീൽഡ് ബിഷപ്പ് ലസ്ളിഹണ്ട് തന്റെ ഡയോസിസിനുള്ള ഒരു കത്തിൽ പ്രകടിപ്പിച്ചിരിക്കുന്നു.

ഡോ. ഹണ്ട് അടുത്ത മാർച്ചു മാസത്തിൽ റിട്ടയർ ചെയ്യുന്നതാണ്.

അദ്ദേഹം ഇപ്രകാരം പറഞ്ഞു: "കഴിഞ്ഞ പത്തുവർഷത്തിനുള്ളിൽ ഡിക്കണസ്സുമാരായോ ലൈസൻസ്ഡ് വക്കേഴ്സായോ പരിശീലനം തേടുന്ന അഭ്യസ്തവിദ്യകളുടെ സംഖ്യ കുറഞ്ഞുകൊണ്ടാണിരിക്കുന്നത്.

"ഇടവകസേവനത്തിൽ വനിതകളെ വേണ്ടത്ര ഉപയോഗിക്കുന്നതിൽ സഭയ്ക്കുണ്ടായ പരാജയം, യൂണിവേഴ്സിററികളിലെ വൈദിക വിദ്യാർത്ഥികളുടെ ശതമാനം കുറഞ്ഞുകൊണ്ടിരിക്കുന്നതിന്റെയും വൈദികപട്ടത്തിനു വരുന്ന പുരുഷന്മാരുടെ സംഖ്യ ജനസംഖ്യാവർദ്ധനയ്ക്കനുസൃതമായി വർദ്ധിച്ചിട്ടില്ലന്നുള്ളതിന്റെയും വെളിച്ചത്തിൽ അതീവ ഗുരുതരമാണ്."

വനിതകൾക്കു പട്ടം കൊടുക്കുന്നതിനെ എതിർത്തുകൊണ്ടുള്ള വേദശാസ്ത്രപരമായ വാദം തിരോധാനം ചെയ്യുന്നതോടുകൂടി, പുരുഷന്മാരെപ്പോലെ സ്ത്രീകൾക്കും ഫുൾടൈം വൈദികവൃത്തിയ്ക്കു പട്ടം കൊടുക്കുന്ന രീതിയുടെ പ്രയോജനം ചർച്ച് ഓഫ് ഇംഗ്ലണ്ടുപോലെ യാഥാസ്ഥിതികമായ ഒരു സമൂഹത്തിൽ പോലും ദൃശ്യമാകാതിരിക്കയില്ലെന്ന് ബിഷപ്പ് ഹണ്ടർ ചൂണ്ടിക്കാണിച്ചു.

### ജനസംഖ്യാനിയന്ത്രണം

അമിതമായ ജനസംഖ്യാവർദ്ധന തടയുന്നതിന് സ്ത്രീപുരുഷന്മാർക്ക് വന്ധ്യവൽക്കരണം ആവശ്യമാണെന്ന് ഒരു ബിഷപ്പിന്റെ അദ്ധ്യക്ഷതയിലുള്ള ഒരു ആംഗ്ളിക്കൻ സഭാസമിതി താൽക്കാലികമായി ശുപാർശ ചെയ്തിരിക്കുന്നു.

വന്ധ്യവൽക്കരണത്തിനു പ്രോത്സാഹനമായി ഇൻഡ്യാഗവണ്മെന്റു പണസഹായം നൽകുന്നത് ശരിയല്ലെന്നു കമ്മിററി അഭിപ്രായപ്പെട്ടു.

### വേൾഡ് യൂത്ത്സ് പ്രോജക്ട് സെക്രട്ടറി

ആസ്ത്രേലിയൻ ക്രിസ്ത്യൻ യൂത്ത് കൗൺസിലിന്റെ എക്സിക്യൂട്ടീവ് സെക്രട്ടറിയായിരുന്ന മിസ്സ് ലൂസി ഗ്രിഫിത്ത്സ്, സഭകളുടെ അഖില ലോക കൗൺസിലിന്റെ സ്റ്റാഫിൽ വേൾഡ് യൂത്ത്സ് പ്രോജക്റ്റിന്റെ സെക്രട്ടറിയായി നിയമിക്കപ്പെട്ടിരിക്കുന്നു. കൗൺസിലിന്റെ യുവജന വിഭാഗത്തിന്റെയും ക്രിസ്ത്യൻ എഡ്യുക്കേഷൻ വേൾഡ് കൗൺസിലിന്റെയും സണ്ടേസ്കൂൾ അസ്സോസ്യേഷന്റെയും സംയുക്താഭിമുഖ്യത്തിലുള്ള ഒരു പ്രോജക്റ്റാണിത്.

വേൾഡ് യൂത്ത് പ്രോജക്റ്റിന്റെ മുൻസെക്രട്ടറി മിസ്സ് ഉമേകോ കഗാവാ ഇപ്പോൾ യുണൈറ്റഡ് സ്റ്റേറ്റ്സിലെ കോർണൽ യൂണിവേഴ്സിററിയിൽ സേവനമനുഷ്ഠിച്ചുവരുന്നു.

### കമ്മ്യൂണിസ്ററു രീതിയിലുള്ള ചടങ്ങുകൾ

മാമ്മോദീസാ, സ്ഥിരീകരണം, വിവാഹം, ശവസംസ്ക്കാരം എന്നീ ചടങ്ങുകളിൽ, ക്രിസ്തീയ ആചാരങ്ങൾക്കു പകരം കമ്മ്യൂണിസ്റ്റു രീതിയിലുള്ള ആചാരം ഉപയോഗിച്ചുകൊള്ളണമെന്ന് ഹംഗറിയിലെ വിദ്യാഭ്യാസമന്ത്രികാര്യാലയം ആജ്ഞാപിച്ചിരിക്കുന്നു.

### ബിഷപ്പ് നിയമന സമ്പ്രദായ പരിശോധന

ബിഷപ്പുമാരെ നിയമിക്കുന്ന സമ്പ്രദായത്തെപ്പററി പരിഗണിക്കുന്നതിനായി ചർച്ച് ഓഫ് ഇംഗ്ലണ്ട് ഹോവിക്ക് പ്രഭുവിന്റെ നേതൃത്വത്തിൽ 14 അംഗങ്ങളടങ്ങിയ ഒരു കമ്മിഷനെ നിയമിച്ചിരിക്കുന്നു. കമ്മിഷനിൽ വൈദികരും പണ്ഡിതന്മാരും പാർലമെന്റംഗങ്ങളും ഉൾപ്പെടുന്നു. പ്രധാന മന്ത്രിയുടെ ഉപദേശമനുസരിച്ചു രാജാവു നോമിനേററു ചെയ്യുന്ന വ്യക്തിയെ "തെരഞ്ഞെടുക്കുന്ന" ഇപ്പോഴത്തെ സമ്പ്രദായത്തെപ്പററി പഠിക്കാൻ ഒരു കമ്മിഷനെ നിയമിക്കണമെന്നു നവംബറിൽ ചർച്ച് ഓഫ് ഇംഗ്ലണ്ട് അസ്സംബ്ളി ആവശ്യപ്പെട്ടിരുന്നു.

---

വരുടെ അനുഭവത്തിനു സാക്ഷ്യം വഹിച്ചതുമൂലമാണ് ക്രിസ്തുമതം പ്രചരിച്ചത്. ഓരോ ക്രിസ്ത്യാനിയുടെയും ജീവിതം ക്രിസ്തുവിങ്കലേക്കുള്ള ഒരു ചൂണ്ടുപലക ആയിരിക്കണം. ലോകം കേട്ടിട്ടുള്ളതിൽവച്ച് ഏററവും വലിയ സദ്വാർത്തയാണ് ക്രിസ്ത്യാനിയുടെ കൈവശമുള്ളത്. അന്വേഷിക്കുന്നവർക്ക് അതു വെളിപ്പെടുത്തി കൊടുക്കുന്നതിലും വലിയ ഒരു പദവി നമുക്കില്ല. ആ പദവി നാം സൗമ്യതയോടും ആദരവോടും കൂടി നിറവേററണം. അതിനു നാം അയോഗ്യരാണെന്നുള്ള ബോധം നമ്മെ സൗമ്യതയും വിനയവുമുള്ളവരാക്കണം. ദൈവത്തിന്റെ കൃപ ഒന്നു മാത്രമാണ് അതിനു നമ്മെ പ്രാപ്തരാക്കുന്നത്. മററുള്ളവരെ നിർബന്ധിച്ചോ വാദപ്രതിവാദത്തിൽ പരാജയപ്പെടുത്തിയോ ക്രിസ്ത്യാനികളാക്കുവാനുള്ള ശ്രമം ക്രിസ്തീയമായിരിക്കയില്ല. പുൽത്തൊട്ടിയിൽ ജനിച്ചു ക്രൂശിൽ മരിച്ച ക്രിസ്തുവിന്റെ മാർഗ്ഗം—വിനയത്തിന്റെയും സ്നേഹത്തിന്റെയും —മാത്രമാണ് ക്രിസ്ത്യാനിക്കു കാര്യമായിട്ടുള്ളത്.

Reg. No. K. 229 Licence No. 439

ചർച്ച് വീക്കിലി

# LESSONS OF THE NEW DELHI ASSEMBLY
## Abiding Unity Possible Despite All Obstacles

By Peter Kirk, M. P.

Now that it is all over, what did it mean?

Caught up in those hectic eighteen days at New Delhi, very few of us, I should imagine, had time to ask ourselves this question, but, since my return from India a few days ago, this has been constantly in my mind—and in the minds of many of those to whom I have talked. For I had never realised the interest there had been in this Assembly here in Britain. The most unlikely people, people who I would uncharitably have suspected had absolutely no interest whatsoever in Church affairs, have been asking me to tell them all about it, and most of them, at some stage come up with the question. "But what were you trying to *do*?"

### Too Slow a Pace?

What were we trying to do? To unite the Churches? That is, of course, the ultimate aim. But did we advance very far towards it? The net has, of course, now been spread far wider with the entry of the Russian Orthodox Church, though paradoxically this very widening may well have put the day of organic reunion a good deal further off, because undoubtedly unity for the Russians, both theologically and politically, will be much more difficult than for many others—though ofcourse the ultimate unity, if it is ever attained, will be far wider than it would have been without them.

On the other hand, the second new factor at this Assembly—the emergence of the younger Churches of Africa and Asia to positions of great influence—should tend to hasten unity, for they made no secret of the fact that they thought we were moving much too slowly, and that the historic divisions of the Church seemed to affect them only because they were imposed upon them from outside. It is no coincidence that the first major schemes of organic union should all have been in Asia.

In terms of concrete steps towards unity, however, it would be an exaggeration to say that overmuch was achieved. One major step forward certainly occurred; this was the change in the 'basis". The basis is the first clause of the constitution of the World Council, and, ever since Amsterdam, it has read as follows:

*"The World Council of Churches is a fellowship of Churches which accept our Lord Jesus Christ as God and Saviour"* To be a member, a Church only had to express agreement with these words.

At this Assembly, however, the basis was changed. It now reads: *"The World Council of Churches is a fellowship of Churches which confess the Lord Jesus Christ as God and Saviour according to the Scriptures and therefore fulfil together their common calling to the glory of the one God, Father, Son and Holy Spirit."*

### Still Far to Go

Not, you may say, an earth-shaking change, and certainly a somewhat faint-hearted profession of the faith when set alongside the Nicence Creed. Yet this change was not accepted without much labour and heart-searching, extending over six years, nor without a debate in the Assembly itself. Many Churches raised objection to two points—the acceptance of a specific reference to the Trinity and the continuance of form of words which emphasises the God-hood of our Lord but says nothing about his manhood.

The new form was eventually accepted by a vote of 383 in favour to 36 against, with seven abstentions, and all this shows how far we still have to go. It also shows, however, that, with patience, progress can be made, for, while the feelings were strong, all those who voted against made it quite plain that they had no intention of leaving the fellowship and the Russian Archbishop Nikodim stated that the impending change had made it much easier for his Church to join.

We did not make progress towards unity, then; but we have always known that progress would be slow. One of the ways it might be speeded up would be getting to know one another better. Did we succeed in this? Certainly on a personal basis, we did. No one who has worked together, lived together, worshipped and prayed together with the intensity with which we all did these things could have failed to get to know other better. And this applied as much to the Russians as, for example, to the protestant Episcopal Church of the United States.

For the Russians made it plain from the start that they were intent on co-operation. True, there were certain things especially on the plane of international affairs, which they clearly could not commit themselves on, but this did not mean that they were commissars in cassocks. On the contrary, they were the reverse of obstructive, and, within their clearly defined limits, did their best to be helpful, It was notable that they were a young team, in other words, they were people who had never known Russia or their Church before the Revolution, and had clearly grown accustomed to living in a circumscribed orbit in an atheistic State. But this did not stop one getting to know them.

What was the result of this personal contact? Did it lead us at least to bring Christian judgment to bear on matters of politic[illegible] social, secular or theological impor[illegible] I think it did. The field I wa[illegible] working in most of the time w[illegible] inevitably that of the internation[illegible] affairs, and I was amazed at [illegible] degree of the common mind w[illegible] we managed to reach.

(to be continued)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam